# Christian Sages.



# ക്രിസ്ത്യൻസന്യാസിമാർ.





പ്രസാധകന്മാർ:— { എ. ഇ. ഈശോ.
എ. എം. മാമ്മൻ.

'താരക' പ്രസ്സ്, ഹരിപ്പാട്.

1920.

# Christian Sages.

# ക്രിസ്ത്യൻസന്യാസിമാർ.



പ്രസാധകന്മാർ:— { എ. ഇ. ഇട്ടോ.
എ. എം. മാമ്മൻ.

'താരക' പ്രസ്സ് ഹരിപ്പാട്.

1920.

# മുഖവുര.

ഇൻഡ്യയിൽ ഒരു ഗൂഢസന്യാസിസംഘമുണ്ടെന്നുള്ള കഥ പരസ്യമായിട്ട് അധികം കാലമായിട്ടില്ല. സാധു സുന്ദരസിംഗി ൻെറ ജീവചരിത്രം വായിച്ചിട്ടുള്ളവക്ക് ഈ മിഷ്യനെപ്പററി അതിൽ ഉൾപ്പെട്ടിട്ടുള്ള ചില സന്യാസിശ്രേഷ്ഠന്മാർ പ്രസ്താവി ച്ചിട്ടുള്ളവിവരങ്ങൾ ചിലതെല്ലാം അറിവുള്ളതാണ്. അന്നുമു തല്ക്കു ഈ സംഘത്തെപ്പററി കൂടുതലായും സൂക്ഷ്മമായും ഉള്ള വിവരങ്ങൾ അറിവാൻ പലരും വാഞ്ഛിച്ചുകൊണ്ടിരിക്കുന്ന തായി ഞങ്ങൾക്കറിയാം. ഈ പുസ്തകത്തിൽ പ്രസ്താവിക്കപ്പെ ടുന്ന സംഗതികൾ സന്യാസിമിഷ്യനിൽ ഉൾപ്പെട്ടിട്ടുള്ള ചില മഹാന്മാരുടെ എഴുത്തുകളിൽനിന്നും മററും ക്രോഡീകരിച്ചിട്ടുള്ള താണ്. സാധു സുന്ദരസിംഗിൻെറ സ്വാധീനശക്തിയും നിർബ ന്ധവുംമൂലമാണ്; ഈ വന്ദ്യപുരുഷന്മാർ തങ്ങളുടെ ഗൂഢനിബ ന്ധനത്തെപ്പററി ഇത്രയും വെളിപ്പെടുത്താൻ സന്നദ്ധരായതു്. തങ്ങളുടെ സുവിശേഷവേലയുടെ ആശാവഹമായ ഫലപ്രാപ്തി ക്ക് ഈ മിഷ്യൻെറ രഹസ്യങ്ങൾ വെളിപ്പെടുത്തുന്നതിനാൽ ദോഷംതട്ടരുതെന്നുകരുതിയാണ് സന്യാസിമിഷ്യൻകാർ മറ ഞ്ഞിരിക്കുന്നതു്. താമസിയാതെഅവർ ഇൻഡ്യയിൽ പ്രത്യ ക്ഷപ്പെടുന്നതാണെന്ന് അറിയുന്നു. സുന്ദരസിംഗിൻെറ സന്യാ സിത്വത്തെയും ശ്രേഷ്ഠാന്തിയേറിയ വേലകളെയും പററിയുള്ളമ തിപ്പുകൊണ്ടു് ഈ മിഷ്യൻകാർ അദ്ദേഹത്തെ പലപ്രകാരത്തി ൽ സഹായിച്ചിട്ടുള്ളതും അവരുടെ ചില രഹസ്യങ്ങൾ അറിവാ ൻ ഇടകൊടുത്തിട്ടുള്ളതുമാണ്. അദ്ദേഹത്തിൻെറ നിർബന്ധ ത്താൽ സന്യാസിമിഷ്യൻെറ പ്രാമാണികന്മാരിൽ ചിലർ ഉത്ത ര ഇൻഡ്യായിലെ ചില പത്രങ്ങളിൽ എഴുതിയലേഖനങ്ങളും അ വരുടെ ചില പ്രത്യേകസ്നേഹിതന്മാക്ക് എഴുതീട്ടുള്ള കത്തുകളുമാ ണ് ഈ പ്രബന്ധനിർമ്മാണത്തിന് സഹായകമായിട്ടുള്ളതു്. ഇ വയിൽനിന്നു വായനക്കാർ ഈ മിഷ്യനെപ്പററി എന്തെങ്കിലും

അഭിപ്രായം രൂപീകരിച്ചുകൊള്ളട്ടെ. ചിലൎക്ക ഈ വസ്തുതകൾ കേവലം അസംഭാവ്യകഥകളായി തോന്നാം. എന്നാൽ ഈ വിവരങ്ങൾ പ്രസിദ്ധീകരിച്ചിട്ടുള്ളവർ, സാധു സുന്ദരസിംഗിനും മറ്റും പൂൎണ്ണബോദ്ധ്യമുള്ള ഈ വിവരങ്ങളെ യഥാൎത്ഥമായി എണ്ണുന്നുണ്ടു്. ജാതിവ്യത്യാസംകൊണ്ടും മറ്റും വിഭിന്നമായി കിടക്കുന്ന ഇൻഡ്യയിലെ ജനസാമാന്യത്തെ സുവിശേഷസത്യങ്ങളോടു് സമീപിപ്പിക്കുന്നതിന് ഇതിലും ഉത്തമമായ ഒരു മാൎഗ്ഗം ഇല്ലെന്നുകാണുകയിനാലാണ് സന്യാസിമിഷ്യൻ ഇതേവരെ നിഗൂഢമായി പ്രവൎത്തിച്ചുവരുന്നതു്. ഇനിയും വെളിപ്പെടുന്നതുകൊണ്ടു് ദോഷമില്ലെന്നു് അവൎക്കു് അഭിപ്രായമുള്ളകാലത്തോളം അവർ എത്രയും അടുത്തിരിക്കുന്നതായി പറഞ്ഞിരിക്കുന്നു. ലോകത്തിൽ ചിതറിക്കിടക്കുന്ന ക്രിസ്തീയജനം ഈ വേലയ്ക്കുവേണ്ടി പ്രാൎത്ഥിക്കുന്നതിനു് ഈ സംഗതികളുടെ പ്രകാശനം ഉപയോഗപ്പെടട്ടെ എന്നുകൂടി അവർ കരുതുന്നുണ്ടു്. ഏതുവിധവും ഈ പ്രബന്ധം ദൈവമക്കളുടെ പ്രോത്സാഹനത്തിനും സുവിശേഷപ്രചരണത്തിനും ഉപയോഗപ്പെടുവാൻ ദൈവം ഇടയാക്കട്ടെ.

“എന്തുകൊണ്ടെന്നാൽ ആദിത്യന്റെ ഉദയംമുതൽ അതിന്റെ അസ്തമനംവരെക്കും എന്റെനാമം പുറജാതികളുടെ ഇടയിൽ വലുതാകും, എല്ലാസ്ഥലത്തും എന്റെ നാമത്തിന് ധൂപവും ശുദ്ധമുള്ളകാഴ്ചയുംകഴിക്കപ്പെടും; എന്തെന്നാൽ എന്റെ നാമം പുറജാതികളുടെ ഇടയിൽ വലുതാകും; എന്നു് സൈന്യങ്ങളുടെ യഹോവാ പറയുന്നു,,

മലാഖി. ൧: ൧൧.

*A. E. E.*



# ക്രിസ്ത്യൻ സന്യാസിമാർ

## അദ്ധ്യായം ൧.

### ഒരു പൊതുവിവരണം.

സന്യാസിമിഷ്യൻ ഇൻഡ്യയിൽ, ഒരു സ്വദേശക്രിസ്തീയസഭയുടെ അടിസ്ഥാനം ഉറപ്പിക്കുന്നതിൽ ഏർപ്പെട്ടിരിക്കുന്ന രഹസ്യക്രിസ്ത്യാനികളുടെ ഒരു കൂട്ടമാണ്. *ക്രിസ്തുവിനെ അവതാരകാലത്തു കണ്ടിട്ടുള്ള ഒരു അഭിജാതനായ ബ്രാഹ്മണൻ അനേകം ശതവർഷങ്ങൾക്കുമുമ്പ് ഇതു സ്ഥാപിച്ചതാണെന്നു പറയപ്പെടുന്നു. ക്രിസ്തുവിന്റെ ജനനത്തിങ്കൽ കിഴക്കുനിന്നു വന്നു വന്ദിച്ചുപോയ വിദ്വാന്മാരിൽ ഒരാൾ ഈ ദേഹമായിരുന്നത്രെ. അദ്ദേഹത്തിന്റെ നാമധേയം വിശ്വാമിത്രൻ എന്നായിരുന്നുപോലും. ഈ മഹർഷി അക്കാലത്തു് അനേകം ഹിന്ദുക്കളെ ക്രിസ്ത്യാനികളാക്കി. ഏതാനം വർഷംകൊണ്ടു് ക്രിസ്ത്യാനികൾ ആയിരക്കണക്കായി വർദ്ധിച്ചു. കുറെവർഷങ്ങൾകഴിഞ്ഞു് ഇൻഡ്യയിൽ ക്രിസ്തീയമതം ഒരു ഗാഢനിദ്രയിൽ ലയിച്ചു; മിക്കവാറും അതു നാമാവശേഷമാകുമെന്നുതോന്നി മഹാവിദ്വാനായ ഡാക്ടർ വില്യംക്യാറിയുടെ കാലത്തോടടുത്തു് ഇൻഡ്യയിൽ ക്രിസ്തീയമതത്തിന് ഒരു വലിയഉണർച്ചയുണ്ടായി. ഇൻഡ്യയിൽ തന്നെ ഭക്തിവർദ്ധനവിനും സുവിശേഷഘോഷണത്തിനും വേ

ങ്ങി ക്രിസ്ത്യാനികളെ എഴുന്നേല്പിപ്പാൻ ചില മഹാത്മാക്കളും ഉ ണ്ടായി. അന്നുമുതല്ക്കാണ് ഈ സന്യാസിമിഷ്യൻ ക്രമാഭിവൃ ദ്ധിപ്രാപിച്ച് ഇപ്പോഴത്തെ നിബന്ധനമായി ഭവിച്ചത്. അ നേകായിരം ക്രിസ്ത്യാനികൾ ഈ സഭയിൽ ഉൾപ്പെട്ടിട്ടുണ്ട്. ഇ പ്പോൾ പ്രബലമായും സ്ഥിരീകൃതമായും ഉള്ള ഒരുനിലയെ ഈ മിഷ്യൻ പ്രാപിച്ചുകഴിഞ്ഞിരിക്കുന്നു. ഇതിൻെറ നേതാക്കന്മാ ർ ഇൻഡ്യാക്കാർമാത്രവും ഈ മിഷ്യൻ കേവലം പൌരസ്ത്യരീ തിയിൽ നടത്തപ്പെടുന്നതുമാണ്. മിഷ്യൻ എന്നപദം ഇതി നകം സഭാവിഭാഗങ്ങളെ കുറിക്കുന്ന നാടോടി ശബ്ദമായിഭവി ച്ചിരിക്കുന്നതിനാൽ മാത്രമാണ് ആ പദംതന്നെ സ്വീകരിക്കാ ൻ ഇടയായത്. ഈ സഭയിൽ ഉൾപ്പെട്ടിരിക്കുന്നവരും ഇതി ൻെറ സ്ഥാപനോദ്ദേശത്തെ മുൻനിറുത്തി പ്രവർത്തിച്ചുവരുന്നവ രുമായി കച്ചവടം, കൃഷി, എഴുത്തുപണി, (പത്രാധിപന്മാർ, പു സ്തകമെഴുത്തുകാർ മുതലായവർ) വക്കീൽപണി മുതലായി വിവി ധജീവിതസരണികളെ സ്വീകരിച്ചിട്ടുള്ളആളുകൾഉണ്ട്.

ഇവർക്കും ദേവാലയങ്ങൾ, പുരോഹിതന്മാർ, സുവിശേഷ കന്മാർ, മുതലായവയുണ്ട്. അനേകർ ഉൽകൃഷ്ടസ്ഥാനങ്ങളെ അലങ്കരിക്കുന്നവരും മഹാധനികന്മാരുമാണ്. ദൈവീകവേ ലകൾക്കായി ലുബ്ധുകൂടാതെയും ഔദാര്യമായും അവർ ചെല വിടുന്നുമുണ്ട്. ഇവർ സഭയിലുൾപ്പെട്ട പാവപ്പെട്ടവർക്ക് ഗണ്യ മായ സഹായങ്ങൾ ചെയ്തുവരുന്നു. ഈ സഭയിൽപെട്ട ഓരോ ശാഖക്കാരും അവരവരുടെ ശുശ്രൂഷകന്മാരെ സംരക്ഷിക്കുന്നതു കൂടാതെ അനാഥശാലകൾ, വിധവാമന്ദിരങ്ങൾ, പാഠശാല കൾ, സുവിശേഷകസംഘങ്ങൾ ഇവയെ നിലനിർത്തിക്കൊണ്ടു വരികയും ചെയ്യുന്നു. ആരാധനയ്ക്ക് ഉപയോഗിച്ചുവരുന്ന ഭാ ഷ സംസ്കൃതമാണ്. വേദപുസ്തകം അവർ സംസ്കൃതത്തിൽ തർജ്ജിമചെയ്തിട്ടുണ്ട്. അവർതന്നെ ചമച്ചിട്ടുള്ള പ്രാർത്ഥനപ്പു സ്തകങ്ങളും ഗാനങ്ങളും അവർ ഉപയോഗിക്കുന്നു. ഹിന്ദുക്കൾ ക്ക് അവരുടെ ഉത്സവങ്ങൾ ഉള്ളപോലെ സന്യാസിസഭയ്ക്കും ക്രിസ്തുവിൻെറ ജനനപ്പെരുന്നാൾ, കഷ്ടാനുഭവപ്പെരുന്നാളുകൾ,

ഉയിർപ്പുപെരുനാൾ മുതലായവയുണ്ട്. കഷ്ടാനുഭവആഴ്ച അവർക്ക് ഉപവാസത്തിന്റെയും പ്രാർത്ഥനയുടെയും അവസരമാണ്. ദിവസംപ്രതി ആ കാലത്ത് ആരാധനസ്ഥലങ്ങളിൽ വഴിപാടുകൾ ഉണ്ടായിരിക്കും. പണം, ആഹാരപദാർത്ഥങ്ങൾ പാചിച്ചും അല്ലാതെയും, ഫലങ്ങൾ, വസ്ത്രങ്ങൾ മുതലായവയാണ് വഴിപാടുകൾ. പുരാതന ക്രിസ്തീയസഭ അപ്പോസ്തോലന്മാരുടെ പാദത്തുങ്കൽ എങ്ങനെ കാഴ്ചകൾ കൊണ്ടുവന്നു സമർപ്പിച്ചുവോ അതുപോലെ ഈ വഴിപാടുകൾ പുരോഹിതന്മാരുടെ അടുക്കൽ കൊണ്ടുവരുന്നു.

ഇൻഡ്യയിൽ പ്രധാനപ്പെട്ട മിക്കപട്ടണങ്ങളിലും സന്യാസിസംഘങ്ങൾ ഉണ്ട്. മിഷ്യനറിമാർ രണ്ടുതരക്കാരാണ്. ഒരു കൂട്ടർ വിവാഹജീവിതം ഉപേക്ഷിച്ച്, എന്തുകഷ്ടപ്പാടും സഹിച്ച് സുവിശേഷവേലചെയ്യാൻ നേർന്നിട്ടുള്ള സന്യാസിമാരാണ്. അവർ മിഷ്യനിൽനിന്ന് ശമ്പളമാകട്ടെ സഹായധനമാകട്ടെ വാങ്ങുന്നില്ല; സ്വമേധാ വേലക്കാരായി പ്രവർത്തിക്കുന്നു. ഓരോരുത്തന്റെ പ്രാപ്തിക്കും സാമൂഹ്യനിലയ്ക്കും അനുസരണമായി ഇവർ പല ഗ്രേഡുകാരാണ്. സാമൂഹ്യമായ ഉയർന്നനിലയും ഉൽകൃഷ്ടവിദ്യാഭ്യാസവും ഉള്ളവരെ മുമ്മതലയുള്ളസ്ഥാനങ്ങളിൽ ആക്കുന്നു. അവരുടെവേല മുഖ്യമായി ഇൻഡ്യയിലെ ഉയർന്നജാതികളുടെ ഇടയിൽ ആണ്. ഈ ഗ്രേഡുകാർ ചിലർ സഞ്ചാരികളായി ജോലിചെയ്യുന്നുമുണ്ട്. ഇവരുടെ പ്രയാണത്തിന്റെ ഫലമായി പലർ പുതുതായി ക്രിസ്തുമതം സ്വീകരിക്കയും മുൻപിനാലെ ചേർന്നിട്ടുള്ളവർ സ്ഥിരീകരിക്കപ്പെടുകയും ചെയ്യുന്നു. ഇവർ മിഷ്യനിൽനിന്നാകട്ടെ മിഷ്യനിൽപ്പെട്ട ആളുകളിൽനിന്നാകട്ടെ യാതൊരുപ്രതിഫലവും വാങ്ങുന്നില്ല. കഷ്ടിച്ച് നിത്യനിർവ്വഹിക്കുന്നതിന് ആവശ്യമായ ആഹാരം വല്ലപ്പോഴും കേവലം സാമാന്യമായ വസ്ത്രങ്ങൾ ഇവമാത്രമാണ് ഇവർ സ്വീകരിക്കുന്നത്. ഇവരെ കണ്ടാൽ സാധാരണ ഹിന്ദുസന്യാസിമാരെന്നേതോന്നൂ. സന്യാസിമിഷ്യനിൽ ഉൾപ്പെട്ടവർ അന്യന്മാർക്കു തിരിച്ചറിവാൻ പാടില്ലാത്തവിധമുള്ള ഒരടയാളം അവരുടെ ഉടുപ്പിൽ ധരിക്കുന്നുണ്ട്. പരിചയമുള്ളവർക്ക് അതു മനസ്സിലാ

ക്രൂ. ഇവർ സന്ന്യാസിനികളെക്കാൾ (സഹായക്കാരനായ യേശു മനുഷ്യരെ ആകർഷിക്കുന്ന സമ്പ്രദായം അസാധാരണവും പ്രശംസനീയവുമാണ്. രണ്ടാമത്തെക്കൂട്ടർ ഗൃഹസ്ഥാശ്രമികളാണ്. അവർ വിവാഹം ചെയ്കയും മററുമനുഷ്യരെപ്പോലെ ജീവിക്കയും ചെയ്യുന്നു. എന്നാൽ സുവിശേഷവേല ചെയ്യുന്നുമുണ്ട്. അവർ ക്ലിപ്തശമ്പളമുള്ളവരാണ്. അവക്കും ഭവനങ്ങളും നിലം പുരയിടങ്ങളുംഉണ്ട്. കളത്രപുത്രാദികളോടുകൂടി അവർ താമസിക്കുന്നു; ദേശാടനംചെയ്യുന്നില്ല. അവക്കു വേലയ്ക്കായി നിശ്ചയിച്ചിട്ടുള്ള പ്രത്യേകപ്രദേശങ്ങളുണ്ട്. ഈ മിഷ്യനറിമാർഅവരുടെ മുഴുസമയവും ദൈവവേലയ്ക്കായി പ്രതിഷ്ഠിച്ചിരിക്കുന്നു. അവരുടെ യോഗ്യതയും പ്രാപ്തിയും അനുസരിച്ച് അവക്ക് വിവിധജോലികൾ കല്പിച്ചിരിക്കുന്നു. ചിലർ അനാഥശാലാനാഥന്മാരാണ്. ചിലർ പാഠശാലകളുടെയും ആതുരപത്രികളുടെയും നേതൃത്വംവഹിക്കുന്നു. ചിലർ പത്രാധിപന്മാരാണ്. ചിലർ പുസ്തകമെഴുത്തുകാരായിരിക്കുന്നു. ഇനിചിലർ സുവിശേഷകന്മാരും, പ്രാസംഗികന്മാരും, ഗുരുക്കന്മാരുമാണ്. പരസ്യപ്രസംഗവും വാദപ്രതിവാദവും അവക്ക് അശേഷമില്ല. ബഹളമില്ലാത്ത സ്വാധീനശക്തിയാലാണ്, ഇവർ ആളുകളെ മനസ്സുതിരിക്കുന്നത്. ഒരാൾ മനസ്സുതിരിഞ്ഞ് സ്നാനപ്പെട്ടശേഷം, സഭയുടെ രഹസ്യങ്ങളെ വെളിപ്പെടുത്തുകയില്ലെന്ന് പ്രതിജ്ഞചെയ്യിച്ചിട്ട് അയാളെ അവധരിപ്പിക്കുന്നു. ജനങ്ങളിൽ ഒരു പങ്ക് ഉയൎന്നസ്ഥാനങ്ങളിൽ നല്ല ധനസ്ഥിതിയുള്ളവരാണെന്ന് പറഞ്ഞിട്ടുണ്ടല്ലോ ദൈവം അവക്കു കൊടുക്കുന്നു. തനിക്കുള്ള ഓഹരി അവർ പിടിച്ചുവയ്ക്കുന്നില്ല; ഉദാരമായുംപ്രസന്നതയോടും കൊടുത്തുകൊണ്ടിരിക്കുന്നു.

---

# അദ്ധ്യായം ൨.

## മനുഷ്യപിടിക്കാർ.

സന്ന്യാസിമിഷ്യനെപ്പററി, മിഷ്യനറിമാരിൽ ഒരാളായ സ്വാമി നിത്യാനന്ദൻ താഴെ ചേൎക്കുന്ന വിവരങ്ങൾ അറിയിച്ചിട്ടുള്ളതാണ്. ജനങ്ങൾക്കു ഈ സംഘത്തെപ്പററി തെററായ അഭിപ്രായങ്ങൾ ഉണ്ടാകുന്നതിനും ഇതേവരെ ഇവർ തിരശ്ശീലയ്ക്കുള്ളിൽ മറഞ്ഞുവേല ചെയ്യുന്നതിനും കാരണമെന്തെന്നും അദ്ദേഹം പറയുന്നുണ്ടു്. ഈ മിഷ്യനെപ്പററി ശരിയായ വിവരങ്ങൾ അറിയാതെ വല്ലവരും പുറപ്പെടുവിക്കുന്ന പ്രസ്താവനകളിൽ നിന്നുള്ള പിശകായ അറിവുകളത്രെ പ്രധാനകാരണം. സംഗതികളുടെ യാഥാൎത്ഥ്യം അറിയുമ്പോൾ അഭിപ്രായഭേദം നിങ്ങിപ്പോകുന്നതാണ്. തങ്ങൾ സ്വീകരിച്ചിരിക്കുന്ന അഭിപ്രായങ്ങളും പ്രയത്നവിധികളും ആശയങ്ങളും പരിപൂൎണ്ണമായി സുബദ്ധവും അതിന് ഈഷൽഭേദം മററാൎക്കെങ്കിലും ഉണ്ടെങ്കിൽ അവരുടെ നില സൎവ്വാബദ്ധവും ആണെന്നു് സങ്കല്പിക്കുക ലോകസാധാരണമായ ഒരു സ്വഭാവമാണ്. അതുപോലെതന്നെ നല്ലവരായ ക്രിസ്ത്യാനികളിലും തങ്ങൾ സ്വീകരിച്ചിരിക്കുന്ന വേദവ്യാഖ്യാനത്തിൽനിന്നു് വ്യത്യസ്തമായ അഭിപ്രായം മറെറാരുവൻെറ ഉത്തമമനസ്സാക്ഷിയിൽ ശരിയെന്നു തോന്നിയിരുന്നാലും അതിനെ സമ്മതിച്ചുകൊടുക്കാൻ അനുവദിക്കാത്ത ഇടുങ്ങിയ മനഃസ്ഥിതി കാണുന്നുണ്ടു്. ഈ ദോഷം തന്നെയല്ലേ ക്രിസ്തീയലോകത്തിൽ സഭാവിഭാഗങ്ങൾ വൎദ്ധിച്ചിരിക്കുന്നതിൻെറ രഹസ്യം? എന്നുള്ളതു് ആലോചിക്കത്തക്കതാണ്. സന്ന്യാസിമിഷ്യനാകട്ടെ, ഒരു സഭാവിഭാഗമായി നില്ക്കുന്നതിനു കരുതുന്നില്ല. എല്ലാ ക്രിസ്ത്യാനിയും ദൈവാത്മാവു് അവരവരെ നടത്തുന്നതുപോലെ നടന്നുകൊള്ളുന്നതിന് സ്വാതന്ത്ര്യം കൊടുക്കുന്നതു ആ

വശ്യമാണെന്ന് അവർ വിശ്വസിക്കുന്നു. ഇതു ആരെയും കുറ്റംവിധിക്കുന്നതിനൊ പഴിക്കുന്നതിനോആയി എഴുതുന്നതല്ല; പാശ്ചാത്യനായാലും പൌരസ്ത്യനായാലും കൎത്താവിനായിവേല ചെയ്യുന്ന ഒരുവനെ കാണുമ്പോൾ ഉള്ളുകവിഞ്ഞു വഴിയുന്ന സന്തോഷമെയുള്ളു.

സന്ന്യാസിമിഷ്യൻകാർ ഗുപ്തന്മാരായിരിക്കുന്നതിനുള്ള കാരണങ്ങളിൽ ചിലതു താഴെപറയുന്നു:—

൧-ാമതു് ദൈവം തങ്ങളെ മനുഷ്യപിടിക്കാരായി നിയമിച്ചിരിക്കുന്നുഎന്ന് അവർ വിശ്വസിക്കുന്നു. വിശുദ്ധന്മാരായ മീൻപിടുത്തക്കാർ മീൻപിടിക്കാൻ പോകുമ്പോൾ ഒരിക്കലും ശബ്ദം ഉണ്ടാക്കാറില്ല. എന്നാൽ വലനിറഞ്ഞിരിക്കുന്നു എന്നു ബോദ്ധ്യമായാൽ അവർ അതു കരയ്ക്കുവലിച്ചുകയറുന്നു. അവൎക്കു എന്തുകിട്ടിയെന്ന് അപ്പോഴേ മററുള്ളവർ അറിയൂ. ഇതാണ് സന്ന്യാസിമിഷ്യനും സ്വീകരിച്ചിരിക്കുന്ന സമ്പ്രദായം. വെളിപ്പെടുവാൻ കാലമായാൽ അവർ പിന്നീടു മറഞ്ഞിരിക്കയില്ല.

൨-ാമതു് തങ്ങൾ വെളിപ്പെടുമ്പോൾ അക്രൈസ്തവലോകത്തിൽനിന്നുണ്ടാകാവുന്നതിൽ അധികമായി, ക്രൈസ്തവസഭാവിഭാഗങ്ങളിൽനിന്നു് അവൎക്കു എതിർപ്പുണ്ടാകാൻ ഇടയുണ്ടു്. എന്തെന്നാൽ ഇതരസമൂഹങ്ങളുടെ മഹാപ്രാണികന്മാരിൽ, ചിലർ ഈ മിഷ്യന്റെ അംഗങ്ങളാണ്. അതിനാൽ വെളിപ്പെടുമ്പോൾ ഒരുക്കമുള്ളവരായി കാണപ്പെടുന്നതിലേക്ക് ആശ്രമങ്ങളുംമററും ശരിപ്പെടുത്തേണ്ടിയിരിക്കുന്നു.

൩-ാമതു് ഇപ്പോൾ ലിസ്റ്റിൽ പേരുകൊണ്ടവരായി ൨൪൦൦൦ ജനം ഈ മിഷ്യന്റെ അംഗങ്ങളായിട്ടുണ്ടു്. അവരിൽ ൬൭൫ പേർ വിദ്വാന്മാരായ സന്ന്യാസിമാരാണ്. കൈലാസമഹർഷിയും ഈ മിഷ്യന്റെ ഒരംഗമാണ്. ഇവർ ആണ്ടുതോറും ആ മഹാത്മാവിനെ ചെന്നുകാണുകയും അദ്ദേഹം അവൎക്കു ഉചിതങ്ങളായ ഗുണദോഷങ്ങൾ പറഞ്ഞുകൊടുക്കയും

അവക്കുവേണ്ടി പ്രാർത്ഥിക്കയും ചെയ്യുന്നുണ്ട്. കാൺഫറൻസു കൂടി വെളിപ്പെടുന്ന കാര്യത്തെപ്പററി ആലോചിക്കുമ്പോൾ തക്കതായ സമയം ദൈവം കാണിച്ചുകൊടുപ്പാനായി അവർ ഇപ്പോൾ ദൈവത്തെ കാത്തിരിക്കയാണ്. സാധുസുന്ദരസിംഗിൻെറയും "ക്രിസ്ത്യൻപേട്രിയട്ട്,, പത്രത്തിൻെറയും സ്നേഹനിർബന്ധത്തോടുകൂടിയ പ്രേരണയാൽ ഇത്രയും സംഗതികൾ വെളിവാക്കിയതാണെന്നും മേലാൽ സന്യാസിമിഷ്യൻെറ ആലോചനാസഭയിൽനിന്നു് അനുവാദംകൊടുക്കുന്നപക്ഷം ഇതിൽകൂടുതൽ വിവരങ്ങൾ പരസ്യപ്പെടുത്തുന്നതാണെന്നും പറഞ്ഞുകൊണ്ടാണ് സ്വാമി നിത്യാനന്ദൻതൻെറ പ്രസ്താവനകൾ സമാപിപ്പിച്ചിരിക്കുന്നതു്

---

# അദ്ധ്യായം ൩.

## ക്രിസ്ത്യൻസന്യാസിമിഷ്യൻ.

സ്വാമി നിർഭയാനന്ദഭാരതിയുടെ എഴുത്തുകളിൽനിന്നാണ് ഇനിയുള്ള അദ്ധ്യായങ്ങളിലെ വസ്തുതകൾ ലഭിച്ചിട്ടുള്ളതു്. ഈ ദേഹം സന്യാസിമിഷ്യൻെറ പ്രധാനമിഷ്യനറിമാരിൽ ഒരാളാണ്. ഈ മഹാൻ ഒരു നല്ലവാഗീശനും സന്യാസിമിഷ്യനെപ്പററിയുള്ള സംഗതികൾ വെളിപ്പെടുത്തുന്നതിൽ മുഖ്യപ്രോത്സാഹകനുമാണ്.

ഇൻഡ്യയിൽ ക്രൈസ്തവരും അക്രൈസ്തവരും ഒരുപോലെ വിസ്മയിച്ചു മിഴിക്കത്തക്ക ഒരു സംഗതിയാണ് സന്യാസിമിഷ്യൻ. എന്നാൽ അചിരേണ ആകാശം തെളിയുകയും പ്രകാശം ഉദിക്കയും ചെയ്യും.

ഏകദേശം രണ്ടായിരം വർഷങ്ങൾക്കുമുമ്പ് പാലസ്റ്റൈൻ രാജ്യത്ത് നിത്യനായദൈവം അവതരിച്ചു. മഹത്വത്തിന്റെ രാജാവ് ഒരു യോഗിയുടെ വേഷത്തിൽ പ്രത്യക്ഷനായി. തന്റെ വിശുദ്ധവും നിഷ്കളങ്കവുമായ ജീവിതം മായിക്കാവതല്ലാത്തവിധം മനുഷ്യഹൃദയങ്ങളെ സ്പർശിച്ചു. താൻതന്റെ മഹത്വത്തെ ഉപേക്ഷിച്ച് ദരിദ്രന്മാരിൽ ഒരുവനായി; ക്രൂശിന്മേൽ തന്റെ ജീവനെകൊടുത്തു. തന്റെനാമം വാഴ്ത്തപ്പെടട്ടെ! തന്റെ സ്വർഗ്ഗാരോഹണസമയത്ത്, സകലലോകത്തിലുംപോയി സുവിശേഷം പ്രസംഗിപ്പാൻ തന്റെ ശിഷ്യന്മാരോടുകല്പിച്ചു. കർത്താവിന്റെ ശിഷ്യനായ സ്വാമി താമസാനന്ദൻ (മാർതോമ്മാ ശ്ലീഹാ) തന്നെ ഈ രാജ്യത്തുവന്നു. അക്കാലംമുതൽ സന്യാസി മിഷ്യനറിമാർ ഇൻഡ്യാ ഒട്ടുക്ക്—കന്യാകുമാരിമുതൽ ഹിമാലയം വരെയും ബംഗാൾ ഉൾക്കടൽമുതൽ അറേബ്യൻസമുദ്രംവരെയും—സുവിശേഷദൂത് വഹിച്ചിരിക്കുന്നു. വിദ്യയിലും സാന്മാർഗ്ഗികാഭ്യാസങ്ങളിലും ഉൽകൃഷ്ടനിലയെ പ്രാപിച്ചിട്ടുള്ള മഹാന്മാർ ഈ മിഷ്യന്റെ അംഗങ്ങളിൽ ഉൾപ്പെട്ടിട്ടുണ്ട്. ഇവരുടെ സ്വാർത്ഥരഹിതവും വിശുദ്ധവുമായ ജീവിതം ഇൻഡ്യാരാജ്യവാസികളിൽ അനേകായിരങ്ങളെ പുതുജീവനുള്ളവരാക്കിത്തീർത്തിട്ടുമുണ്ട്. സ്നേഹിതരെ, ഇവ ദിവാസ്വപ്നമെന്നോ മദ്യപിച്ചുപറയുന്ന വാക്കുകളെന്നോ വിചാരിക്കേണ്ടാ. ഇവ പരമവാസ്തവങ്ങളാണ്.

എന്നാൽ എല്ലാസാധുക്കളും (സന്യാസികൾ) ഒരുപോലെയല്ല. ഈ നാമധാരികളിൽ ഒരു പങ്ക് കുടിച്ചുവെറിച്ച് നികൃഷ്ടജീവിതം ചെയ്യുന്നവരാണ്. സത്യസാധുക്കൾ അഭികുലജാതന്മാരും ഉത്തമരീതിയിൽ വളർത്തപ്പെട്ടിട്ടുള്ളവരുമാകുന്നു. അവർ ലോകത്തിന്റെയും ജഡത്തിന്റെയും ഇമ്പങ്ങളെ ത്യജിച്ചിട്ടുള്ളവരത്രെ. ഇവരിൽ പലർ ഹിന്ദുക്കളാണ്. പലജാതിവിഭാഗങ്ങളിൽ ഉൾപ്പെട്ടവരാകുന്നു. എന്നാൽ ഒരു വലിയപങ്ക് കർത്താവായ യേശുവിന്റെ അനുഗാമികളാണ്. ഇവർ ആരാധനാലയങ്ങളിൽ വിശുദ്ധബൈബിൾ ആണ് ഉപയോഗിക്കുന്നത്. അവിടെ വിഗ്രഹങ്ങളാകട്ടെ പ്രതിരൂപങ്ങളാകട്ടെ ഇല്ല.

മതസംബന്ധമായ പത്രികകളും ലഘുലേഖകളും പല വിധത്തിൽ അവർ പ്രചരിപ്പിക്കയും മതവിഷയങ്ങളെപ്പററി പ്രതിപാദിക്കയുംചെയ്യുന്നു. ഈ ഏപ്പാടിൽ പാശ്ചാത്യരുടെ സ്വാധീനശക്തികൾ ലേശം കലർന്നിട്ടില്ല. ഏഷ്യാക്കാരനായ ക്രിസ്തുവിനെയത്രെ അവർ അനുഗമിക്കുന്നതു്. അതിനാൽ പാശ്ചാത്യരീതികൾ അവർ സ്വീകരിച്ചിട്ടില്ല. ഇങ്ങനെ പറയുന്നതുകൊണ്ടു് അവരെ ദൂഷിക്കയാണെന്നു വിചാരിക്കരുതു്. ഓരോരുത്തർ സ്വീകരിച്ചിരിക്കുന്ന സമ്പ്രദായങ്ങൾ അവനവന്നു നന്നായിരിക്കാം. അതിനാൽ ഇരുകൂട്ടരും അന്യോന്യം ഐകമത്യത്തോടുകൂടി പരസ്പരം വേലകൾക്കുവേണ്ടി പ്രാത്ഥിക്കയാണു് വേണ്ടതു്. സന്യാസിസഭയുടെ മൂപ്പന്മാരിൽ ഒരാൾ ശങ്കരാചാൎയ്യർ ആണു്. ആദ്ദേഹം ജന്മനാൽ ഒരു ക്രിസ്ത്യൻസന്യാസിയാണു്. അദ്ദേഹത്തെ ഭഗവാൻ ശങ്കരാചാൎയ്യർ എന്നാണു് പറഞ്ഞുവരുന്നതു്. ഹിന്ദുക്കൾ അദ്ദേഹത്തെ ജഗൽഗ്ഗുരു എന്നുവിളിക്കുന്നു. ഇൻഡ്യയിലെ സന്യാസിസഭയുടെ പ്രമാണി ഈ ദേഹമാണു്. (കാലടിയിൽ ജനിച്ച ശങ്കരാചാൎയ്യർ ആണെന്നു തോന്നുന്നില്ല.)

സന്യാസിമിഷ്യൻകാർ ഇൻഡ്യാക്കാരോ യൂറോപ്യന്മാരോ ആയ ക്രിസ്തീയസഹോദരങ്ങളുമായി അത്രരസക്കുറവുള്ളവരല്ല. എല്ലാക്രിസ്ത്യാനികളും കത്താവായ യേശുവിനെ സ്തുതിപാടുകയും ഒരുമിച്ചുകൂടി ഒരിടയനും ആകയും ചെയ്യാനുള്ള കാലം എത്രയും അടുത്തിരിക്കുന്നു. കൈലാസമഹർഷിയെപ്പററി ൧൯൧൯ ജൂലൈ ൧൪-ാംനു-യിലെ നൂർഅഫ്ഷാൻ പത്രത്തിൽ ലോകത്തെ ത്യജിച്ചവനും സ്വാത്ഥരഹിതനുമായ ഉത്തമസഹോദരൻ സുന്ദരസിംഗ് എഴുതിയിരുന്നലേഖനം കണ്ടശേഷമാണു് നിർയ്യാനന്ദൻ ഈ സംഗതികൾ വെളിപ്പെടുത്താൻ തുനിഞ്ഞതു്. ആ മഹർഷിയും ശങ്കരാചാൎയ്യരെപ്പോലെ ഈ മിഷ്യൻെറ ഒരംഗമാണു്. അദ്ദേഹം വെളിപ്പെടാൻ ഇടയായതിൻെറ ഫലം എന്തായിരിക്കുമെന്നു് ദൈവംമാത്രം അറിയുന്നു.

# അദ്ധ്യായം ൪.

## വേലയുടെ ഫലം.

നിർഭയാനന്ദൻ വീണ്ടും ഇങ്ങനെ എഴുതുന്നു. ഏതാനും നാ ളുമുമ്പു് സന്ന്യാസിമിഷ്യന്റെ മഹാ ഇടവകയുടെ ബിഷോപ്പ് ഒരു പ്രസംഗത്തിൽ ഇൻഡ്യാരാജ്യനിവാസികളിൽ പകുതിയി ലധികം യേശുവിനെ തങ്ങളുടെ രക്ഷിതാവായി അംഗീകരിക്ക യും നൂറേക്ക് എൺപത്തേഴും വിഗ്രഹാരാധന ഇൻഡ്യയിലെ അമ്പലങ്ങളിൽ നിന്നു് മാഞ്ഞുപോകയും ചെയ്തിരിക്കുന്നതായി പ്രസ്താവിച്ചിരിക്കുന്നു. ജനസംഖ്യകണക്കിൽ ഈ വസ്തുത വെളി വാകാത്തതെന്തെന്നു് ചിലർ ചോദിച്ചേക്കാം. അതിനു കാരണ മുണ്ടു്. സന്ന്യാസി സഭയിൽ ഉൾപ്പെട്ട ആളുകളെയെല്ലാം അവരവ രുടെ ജാതിവിഭാഗങ്ങളിൽ ചേർത്താണു് പേരുപിടിച്ചിട്ടുള്ളതു്. ഇ പ്പോൾ ലോകത്തിൽ മിക്കവാറും എല്ലായിടത്തും സുവിശേഷം പ്രസംഗിച്ചു കഴിഞ്ഞിരിക്കുന്നു എന്നും അദ്ദേഹം പറഞ്ഞി രിക്കുന്നു.

അശരീരികളായി സഞ്ചരിക്കുന്ന സന്ന്യാസിമാരുണ്ടെന്നു് കേട്ടിട്ടുണ്ടു്. അങ്ങനെയെങ്കിൽ സ്വർഗ്ഗത്തിനും ഭൂമിക്കും കർത്താവാ യവൻ ലോകത്തിനു വിവിധസമ്പ്രദായങ്ങളിൽ, തന്നെവെളി പ്പെടുത്തുകയുംതാൻതന്നെ എല്ലാരാജ്യങ്ങളിലുംതിരുസഭയെസ്ഥാ പിക്കയും ചെയ്യുമെന്നു് ധാരാളം വിശ്വസിക്കാമല്ലോ. ഇത്ര ത്തോളം സുവിശേഷവേല ഈ രാജ്യത്തു ചെയ്വാൻ സാധിച്ചിരി ക്കുന്നതു് തന്റെ ശക്തിമൂലമാണു്. പ്രകൃതിശാസ്ത്രം, ചരിത്രം, തത്വജ്ഞാനം മുതലായവയെ മാററിവച്ചു് പൂർണ്ണവിശ്വാസ ത്തോടുകൂടി പ്രാർത്ഥിച്ചാൽ കർത്താവിനെ മുഖാമുഖമായി കാ ണാം. സന്ന്യാസിമിഷ്യനിൽപ്പെട്ട ഭക്തന്മാർ പ്രാർത്ഥനയിലും ഉപവാസത്തിലും ഉററിരിക്കുന്നവരും പലപ്പോഴും കർത്താവിനെ

മുഖാമുഖമായി കാണുന്നവരുമാണ്. വല്ലവക്കും ഇതു ബോധവിപരീതമെന്നു തോന്നിയാൽ അവർ അങ്ങനെ വിചാരിച്ചുകൊള്ളട്ടെ; എന്നാൽ ദൈവേഷ്ടപ്രകാരം അപേക്ഷിക്കുന്ന കാര്യങ്ങളെല്ലാം തങ്ങൾക്കു ലഭിക്കുമെന്നു് ഈ ഭക്തന്മാർ അറിയുന്നു. ഗലീലിയായിലെ പാവപ്പെട്ട മീൻപിടുത്തക്കാർ അനേകായിരങ്ങളെ ക്രിസ്തുവിങ്കലേക്കു കൊണ്ടുവന്നതു് ശാസ്ത്രംകൊണ്ടും തത്വജ്ഞാനംകൊണ്ടും അല്ലല്ലോ. പ്രാർത്ഥനകൊണ്ടുമാത്രം. നീതിമാന്റെ സാഫല്യകരമായ പ്രാർത്ഥന വളരെഫലിക്കുന്നു.

---

# അദ്ധ്യായം ൩.

## കർത്താവായ യേശുവിന്റെ ഇൻഡ്യയിലെ സഞ്ചാരം.

സന്യാസിമിഷ്യന്റെ അർദ്ധവാർഷിക സമ്മേളനത്തിൽ ക്രിസ്ത്യൻ സന്യാസിമിഷ്യനെപ്പററി നൂർഅഫ്ഷാൻ പത്രത്തിൽ എഴുതിയിരുന്നപത്രാധിപക്കുറിപ്പു്, ബിഷോപ്പു വായിച്ചശേഷം ഈ മിഷ്യനിൽ ഉൾപ്പെട്ടിട്ടുള്ളവക്കു് മഹാസന്തോഷവും ശുഷ്കാന്തിയും ഉളവാകത്തക്കവിധം ചില കാര്യങ്ങൾ പ്രസ്താവിച്ചിരിക്കുന്നു. ബിഷോപ്പു് അവർകൾ ഇങ്ങനെയാണ് പറഞ്ഞതു്. "നമ്മുടെ ചാപ്ലെയിനും പ്രാസംഗികനുമായ നിർഭയാനന്ദൻനമ്മുടെ സന്യാസിമിഷ്യന്റെ രഹസ്യങ്ങളെ വെളിപ്പെടുത്തി. അതു്, സക്കിൾ ബിഷോപ്പിന്റെ അനുമതികൂടാതെ ആക്കും ചെയ്തുകൂടാതിരുന്ന ഒരുകാര്യമാണ്. എന്നിരുന്നാലും തിരശ്ശീലകൾ ഉയത്തപ്പെടുകയും അതിനപ്പുറം ഇതേവരെ മറഞ്ഞിരുന്ന നടന്മാർ വേഗം രംഗപ്രവേശംചെയ്തു് അവരവരുടെ ഭാഗം അഭിനയിക്കയും ചെയ്യാൻ സമയമായിരിക്കുന്നുഎന്നു് ഇന്നു് പരസ്യമായി അറിയിച്ചിരിക്കുന്നു... ........... നമ്മുടെ ഉററരഹസ്യങ്ങളെ വെളിപ്പെടുത്താൻ ഇടയില്ലാത്ത ചില കാര്യങ്ങൾകൂടി എഴുതി പരസ്യപ്പെടുത്തിക്കൊള്ളുന്നതിനു് സ്വാമി നിർഭയാനന്ദനു് ഇപ്പോൾ അനുമതിയും കൊടുത്തിരിക്കുന്നു,,

സൃഷ്ടിയുടെ ആരംഭംമുതൽപാലസ്തീൻമാത്രമല്ല ലോകമാസകലം ജഗൽഗുരുവായ നസ്രീനാഥിന്റെ അവതാരത്തിനായി നോക്കിപ്പാർത്തിരിക്കയായിരുന്നു. രക്ഷിതാവു ജനിച്ചപ്പോൾ ആ അഭിവാഞ്ഛ നിവൃത്തിയായി. നമ്മുടെ പൂർവ്വീകന്മാർ കർത്താവിന്റെ ബാല്യജീവിതകാലത്ത്, തന്നെ സന്യാസിയായി കണ്ടിട്ടുണ്ട്. തന്റെ ക്രൂശാരോഹണാരംഭവും അവർ കണ്ടിട്ടുണ്ട് തന്റെ പന്ത്രണ്ടാമത്തെ വയസ്സിനകം രക്ഷിതാവ് പലപ്പോഴും നമ്മുടെ പൂർവ്വന്മാർക്ക് പ്രത്യക്ഷനാകയും അവരെ പഠിപ്പിക്കയും അവർക്കുപദേശിക്കയും ചെയ്തിട്ടുണ്ട്. തന്റെ ജനനാത്തിങ്കൽ തന്നെ ആരാധ്യമായി വന്ദിച്ചവരെന്നുള്ള പദവി നമ്മുടെ മുൻപിതാക്കന്മാരായ പൌരസ്ത്യന്മാർക്കാണല്ലോ ലഭിച്ചത്. കർത്താവിനെ ജഡത്തിൽ കണ്ടിട്ടുള്ള പുരാതനന്മാരിൽ നിന്ന് പരമ്പരാഗതന്മാരായ ബിഷോപ്പന്മാരാണ് സന്യാസിമിഷ്യനുള്ളത് നമ്മുടെ കർത്താവ് ഇൻഡ്യയിൽ വന്നിട്ടുണ്ടെന്നുള്ളതിന് സന്യാസിസഭയ്ക്ക് അനേകം തെളിവുകളുണ്ട്. സഭാനേതാക്കന്മാരുടെ അനുമതി കിട്ടുമ്പോൾ അതുവെളിപ്പെടുന്നതാണ്. ആരാധനസ്ഥലങ്ങളിൽ ഈ സഭ പ്രസംഗങ്ങൾ നടത്തുന്നതും പാഠങ്ങൾ വായിക്കുന്നതും സംസ്കൃതത്തിലാണ്. വിശുദ്ധവേദത്തിന്റെ ഇപ്പോഴുള്ള സംസ്കൃതപരിഭാഷ സന്യാസിമിഷ്യനറിമാർ വായിക്കാൻ അനുവദിക്കപ്പെട്ടിട്ടില്ല. ഇൻഡ്യാക്കാർക്ക വിഹിതമല്ലാത്ത, പാശ്ചാത്യവേഷത്തിന് ക്രിസ്തുവിനെ അതിൽ പ്രദർശിപ്പിച്ചിരിക്കുന്നത്. ക്രിസ്തുവിന്റെ പൌരസ്ത്യത്വത്തിന് ഒരു ദൃഷ്ടാന്തം പറയട്ടെ ക്രിസ്തു പ്രാർത്ഥിപ്പാൻ മുഖം കവിണ്ണുവീണു എന്നുപറഞ്ഞിരിക്കുന്നു. അതുഇൻഡ്യയിലെ ആചാരമാണ്. കസേരയിലും ബെഞ്ചിലുംമറവും സുഖമായി ഇരുന്ന് തലമാത്രം മുമ്പോട്ടു വഴക്കി പ്രാർത്ഥിക്കുന്ന സമ്പ്രദായം പാശ്ചാത്യരീതിയാണ്. എന്നാൽ ചാപ്ലെയിൻ, ബിഷോപ്പ്, മുതലായസംജ്ഞകൾ സന്യാസിസഭ എന്തുകൊണ്ട് ഉപയോഗിക്കുന്നു എന്നുചോദിച്ചാൽ ആവക സംജ്ഞകൾ നാട്ടോടിനാമങ്ങളായി പരിണമിച്ചിരിക്കുന്നതുകൊണ്ട് ഇൻഡ്യയിൽ പൊതുവേയുള്ള ക്രിസ്തീയജനസാമാന്യത്തിന് മനസ്സി

ലാകാനായി ഉപയോഗിക്കുന്നതല്ല എന്നാണ് മറുപടി. നമ്മുടെ കർത്താവു് ഏഷ്യാക്കാരനായിരുന്നതുകൊണ്ട് ഏഷ്യായിക്കു യോജിക്കുന്നരൂപത്തിൽ സന്യാസിസഭ; തന്നെ പ്രദർശിപ്പിക്കുന്നു. പാശ്ചാത്യരീതികളെ ദുഷിക്കയോ അപഹസിക്കയോ അല്ല; അവ നമ്മുടെ രാജ്യത്തിന യോജിക്കുന്നതല്ല. ഏലിയാ പ്രവാചകനെപ്പോലെ സന്യാസിസഭ എത്രനാൾ ഗുഹയിൽ ഒളിച്ചിരിക്കുമെന്നു മഹാത്മാവായ സുന്ദരസിംഗ് ന്യൂർഅഫ്ഷാൻ പത്രത്തിൽ ചോദിച്ചതിന് നിർഭയാനന്ദൻ മറുപടി എഴുതിയിരിക്കുന്നതു്, ആ സമയം എത്രയും സമീപിച്ചിരിക്കുന്നു എന്നും ലോകത്തിന് തങ്ങളെ വെളിപ്പെടുത്തുവാൻ ഇനി താമസമില്ലെന്നുമാണ്. നിർഭയാനന്ദൻ ഒപ്പിട്ടയച്ചിട്ടുള്ള ലേഖനത്തിൽ നിന്നാണ് മേൽപ്രസ്താവിച്ച വിവരങ്ങൾ സംഗ്രഹിച്ചിരിക്കുന്നതു്.

---

# അദ്ധ്യായം ൬.

## സന്യാസിമിഷ്യന്റെ പ്രമാണങ്ങൾ.

സന്യാസിമിഷ്യന്റെ പ്രമാണങ്ങളെയും വേലയുടെ സമ്പ്രദായത്തെയും പററി അറിവാൻ ഒരു മാന്യസ്നേഹിതൻ എഴുതി ചോദിക്കയുണ്ടായി. പൂൎണ്ണസ്നേഹത്തോടും സദുദ്ദേശത്തോടും അയച്ച ആ കത്തു് ഉടൻതന്നെ സെൻട്രൽ ആഫീസിലേക്ക് ആലോചനക്കായി അയച്ചു. ഏതാനും ആഴ്ചകൾ കഴിഞ്ഞു് സക്കിൾ ബിഷോപ്പ് (മഹായിടവകയുടെ പ്രമാണി) വൃദ്ധനായ നിർഭയാനന്ദഭാരതിയെ സാദരം സന്ദർശിക്കയും ക്രിസ്തീയജനസാമാന്യത്തിന്റെ പ്രയോജനത്തിനായി മിഷ്യനെപ്പററി ചില കാൎയ്യങ്ങൾ വെളിപ്പെടുത്തിക്കൊള്ളുന്നതിന് അവർ തമ്മിലുള്ള രഹസ്യസംഭാഷണത്തിൽ ഭാരതിക്കു അനുമതി നൽകുകയും ചെയ്തു. അതനുസരിച്ചു് നിർഭയാനന്ദൻ ഈ അദ്ധ്യായത്തിൽ ചേൎക്കുന്ന വിവരങ്ങൾ അറിയിച്ചിട്ടുള്ളതാകുന്നു. എന്തെല്ലാമെന്നാൽ:—

(൧) സന്ന്യാസിമിഷ്യൻ, അതിന്റെ സ്ഥാപകൻ കൎത്താവായ യേശുക്രിസ്തുവിനെ ജഡത്തിൽ കണ്ടിട്ടുള്ള ആളാണെന്നും വിശുദ്ധ അപ്പോസ്തോലനായ മാർതോമ്മാ ഇൻഡ്യയിൽ വരികയും ഈ രാജ്യത്ത് ക്രിസ്തുസഭയ്ക്കു അടിസ്ഥാനമിടുകയും ചെയ്തു എന്നും വിശ്വസിക്കുന്നു; അതിനു വേണ്ട തെളിവും ഉണ്ട്. വേഷഭക്തിയിൽനിന്നും വിഗ്രഹാരാധനയിൽനിന്നും സഭയെ മോചിപ്പിച്ച ഒരു വലിയ നവീകരണകൎത്താവാണ് മാർട്ടിൻലൂഥർ എന്നും അദ്ദേഹം പ്രൊട്ടസ്റ്റൻറ് വിശ്വാസത്തിന്റെ സ്ഥാപകനാണെന്നും ഈ സഭ കരുതുന്നു.

(൨) അപ്പോസ്തോലന്മാരുടെ വിശ്വാസപ്രമാണം, തന്നെയാണ് സന്ന്യാസിമിഷ്യനും ഉപയോഗിക്കുന്നത്; ഈ വിശ്വാസപ്രമാണം ആരാധനസ്ഥലങ്ങളിൽ ആംഗ്ലിയാസഭയിലെപ്പോലെ വായിക്കയും ചെയ്യുന്നു.

(൩) ക്രിസ്തീയസഭാവിഭാഗങ്ങൾ:— ദുർല്ലഭം ചിലതൊഴിച്ചുള്ള സകല ക്രിസ്തീയ സഭാവിഭാഗങ്ങളുടെയും അംഗങ്ങൾ ഭൂമുഖത്തുള്ളവരെല്ലാം ക്രിസ്തുവിൽ തങ്ങളുടെ സഹോദരങ്ങളാണെന്നും അവൎക്കും തങ്ങൾക്കും രക്ഷയുടെ പ്രത്യാശയും രക്ഷിതാവും ഒന്നുതന്നെയാണെന്നും സന്ന്യാസിസഭ വിശ്വസിക്കുന്നു.

(൪) സഭകളും സഭായോഗങ്ങളും:— സന്ന്യാസിമിഷ്യനിൽപ്പെട്ട പത്തോ അധികമോ അംഗങ്ങൾ ഉള്ളിടത്തെല്ലാം സഭകൾ സ്ഥാപിക്കപ്പെടുന്നു. ക്രമീകൃതമായ വ്യവസ്ഥപ്രകാരം പട്ടക്കാരെയും മററു ശുശ്രൂഷകന്മാരെയും നിയമിക്കുന്നു. ഒരു പ്രത്യേകസ്ഥലം ആരാധനയ്ക്കു ലഭിക്കുന്നതുവരെ ഭവനങ്ങളിൽ മാറിമാറി ദൈവാരാധന നടത്തുന്നു. യാതൊരുവിധമായ വിഗ്രഹങ്ങളെയാകട്ടെ പ്രതിരൂപങ്ങളെയാകട്ടെ പടങ്ങളെയാകട്ടെ വന്ദിക്കുന്നില്ല.

(൫) ബപ്തിസ്മ:— പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ നീരുററിലോ, നദിയിലോ, കുളത്തിലോ, സന്ന്യാസിമിഷ്യൻ മുക്കി സ്നാനപ്പെടുന്നു.

(൫) തിരുവത്താഴ ശുശ്രൂഷ, കർത്താവിന്റെ [illegible]ത്തിലും ജനനപ്പെരുന്നാളിലും ഉയിർപ്പുപെരുന്നാളിലും, ആണ്ടുപിറപ്പുദിവസത്തിലും വല്യവെള്ളിയാഴ്ചയും സഭയാൽ നിശ്ചയിക്കപ്പെട്ടിട്ടുള്ള പ്രത്യേകവും വിശുദ്ധവുമായ മററു അവസരങ്ങളിലും ആചരിക്കപ്പെടുന്നു.

(൬) സന്യാസിമിഷ്യന്റെ നടത്തിപ്പും ഭരണവും:—മിക്കവാറും ആംഗ്ലിയാ സഭകളുടേതുപോലെയാണ്.

(൭) വൈദികപാഠശാലകൾ, പ്രെസ്സ്ബിററീരിയൻസഭയുടെ വൈദികപാഠശാലകളെന്നപോലെ നടത്തപ്പെടുന്നു.

(൮) അപ്പോസ്തോലനായ പൌലൂസ് പറഞ്ഞപ്രകാരം, തങ്ങൾ മുഖാന്തിരം ദൈവനാമം മഹത്വപ്പെടേണ്ടുന്നതിന് സന്യാസിമിഷ്യൻ എല്ലാമനുഷ്യർക്കും എല്ലാമായിത്തീരുന്നു. ജീവിതത്തിന്റെ അവസ്ഥാന്തരങ്ങൾക്കനുസരണമായി ക്രിസ്തുവിനു വേണ്ടി ആത്മാക്കളെ ആദായപ്പെടുത്തുവാൻ അവർ തങ്ങളെ അനുയോജിപ്പിക്കുന്നു. ആചാരങ്ങളും അനുഷ്ഠാനങ്ങളും വേലകളുടെ സമ്പ്രദായങ്ങളുമെല്ലാം അശേഷം പൌരസ്ത്യരീതിയിൽ ഉള്ളതാണ്. എന്നാൽ യാതൊന്നും ക്രിസ്തുമാർഗ്ഗത്തിന്റെ ആശയത്തിനു വിപരീതമായിരിക്കുന്നില്ല.

(൯) കർത്താവിന്റെവരവ്:—കർത്താവിന്റെ വരവ് ഇപ്പോൾ എത്രയും സമീപിച്ചിരിക്കുന്നു എന്നുള്ളതു് സന്യാസിമിഷ്യന്റെ പ്രബലമായ വിശ്വാസമാണ്. അതോടുകൂടി ക്രിസ്തുമാർഗ്ഗം അതിവേഗത്തിൽ ഇനി പ്രചരിക്കുമെന്നും ശീഘ്രം ഒരു ഇടയന്റെ കീഴിൽ വിശ്വാസികൾ ഒരാട്ടിൻകൂട്ടമാകുമെന്നും അവർ വിശ്വസിക്കുന്നു. പാശ്ചാത്യമിഷ്യൻകാരാൽ സ്ഥാപിതമായിട്ടുള്ള സഭകളിലുൾപ്പെട്ട പല ക്രിസ്തീയസഹോദരന്മാർ സന്യാസിസഭയുടെ സത്യതയെ സംശയിക്കയും അലക്ഷ്യമായി എഴുതുകയും ചെയ്തിട്ടുണ്ട്. മററുള്ളവരെ വഞ്ചിക്കയും കളിപ്പിക്കയും ചെയ്തിട്ട് ഈ സഭയ്ക്കു ഒരു ലാഭവും വേണ്ടാ. സന്യാസിമിഷ്യന്റെ വല്ല അംഗങ്ങളും എപ്പോഴെങ്കിലും മററുള്ളവരുടെ പടി കാത്തു യാചിക്കയോ ജോലിക്കായി പാടുകിടക്കയോ ചെ-

[illegible]ില്ല. അതിന് ഒരിക്കലും ഇടവരാതിരിക്കട്ടെ! അവരുടെ സകല ആവശ്യങ്ങളെയും സർവ്വശക്തൻ നിർവ്വഹിക്കുന്നു; യാതൊരു മുട്ടുമില്ല.

ഇക്കാര്യം ശ്രദ്ധേയമാണ്. ഈ മിഷ്യന്റെ സ്ഥാപകനായ ആ വൃദ്ധൻ ഉൽകൃഷ്ടകുലജാതനായ ഒരു ബ്രാഹ്മണനായിരുന്നു. ഉത്തരകണ്ഡ് എന്ന ഹിമപ്രദേശത്ത് അദ്ദേഹം ഒരു സന്യാസിയായി ജീവിച്ചിരുന്നു. നിഷ്കളങ്കാവതാരമാകുന്ന യേശുക്രിസ്തുവിന്റെ ജനനത്തെ അദ്ദേഹം അനേകവർഷം പ്രതീക്ഷിച്ചിരുന്നു. കാലമായപ്പോൾ വചനം ജഡമായി. അവതാരം സംഭവിച്ചത് യഹൂദിയായിൽ ആയിരുന്നെങ്കിലും എവിടെയെല്ലാം ഭക്തന്മാർ തന്നെ കാത്തിരുന്നുവോ അവിടെയെല്ലാം താൻ പ്രത്യക്ഷനായി. ഈവിധം മഹത്വത്തിന്റെ കർത്താവ് ഈ മഹാഭാഗ്യവാനെയും സന്ദർശിച്ചു. സന്യാസിമിഷ്യന്റെ കാലം ഇതുമുതലത്രേ. സ്നേഹിതരെ, നിങ്ങൾക്കു ബോധിച്ചതുപോലെ ഞങ്ങളെ വിളിച്ചുകൊൾവിൻ. ഞങ്ങളെപ്പറ്റിയുള്ള വസ്തുത കേവലം കബന്ധമെന്നു വിചാരിച്ചുകൊള്ളുന്നതിനും നിങ്ങൾക്കു സ്വാതന്ത്ര്യമുണ്ട്. എന്നാൽ ഞങ്ങളുടെ മിഷ്യൻ പ്രബലമായി ഏർപ്പെടുത്തപ്പെട്ട ഒരു സ്ഥാപനമാണെന്നും ഈ പാവപ്പെട്ടവനായ ഭാരതിയെപ്പോലെ അനേകശതങ്ങളല്ല ആയിരമായിരങ്ങൾ ഇതിൽ ഉൾപ്പെട്ടിട്ടുണ്ടെന്നും ഉള്ളതത്രേ ഇതിന്റെ വാസ്തവം; എന്ന് നിര്യാനന്ദൻ പറയുന്നു. "നമുക്ക് വിപരീതമല്ലാത്തവൻ നമുക്കു വേണ്ടിയവനാകുന്നു,, എന്നുള്ള ക്രിസ്തുവിന്റെ വചനങ്ങളെ ഓർമ്മപ്പെടുത്തിക്കൊണ്ട് ഈ സംഗതിയെപ്പറ്റിയുള്ള പ്രസ്താവന അദ്ദേഹം ഉപസംഹരിക്കുന്നു.

---

# അദ്ധ്യായം ൧.

## മായാവിജയഹോളി.

ഹിന്ദുക്കൾക്ക് 'ഹോളി, എന്നുപറയപ്പെടുന്ന ഒരുത്സവമുണ്ട്. അതു് നമ്മുടെ ഉയിർപ്പുപെരുന്നാൾ അടുത്താണ് ആഘോഷിക്കുന്നതു്. എന്നാൽ സന്യാസിമിഷ്യൻ ആ അവസരത്തിൽ ഈ പേരോടുകൂടിയ വേറെ ഒരുത്സവം ആഘോഷിക്കുന്നുണ്ടു്. അത്രെ 'മായാവിജയഹോളി, ഇതിനെപ്പററി വേറൊരാൾ എഴുതിയിരിക്കുന്നതാണ്. ഈ അദ്ധ്യായത്തിൽ വിവരിക്കുന്നതു്.

അഗതികളുടെയും അസഹായന്മാരുടെയും സ്നേഹിതനായുള്ളോവെ! സകലക്ലേശവും കഷ്ടവും നീക്കാൻ നിനക്കുമാത്രമെ കഴിവുള്ളു. പഴയകാലത്തെ പ്രവാചകന്മാരും ജ്ഞാനദൃഷ്ടിക്കാരും അവരുടെ സമയങ്ങൾ ധ്യാനത്തിൽ കഴിച്ചു. അവർ പ്രബന്ധങ്ങൾ എഴുതി അതിശയങ്ങൾ പ്രവർത്തിച്ചു. എങ്കിലും ദുഷ്ടതയാലും മായാവഞ്ചനയാലും അവർ വലഞ്ഞു കഷ്ടപ്പെട്ടു; മരിച്ചു് അടക്കപ്പെടുകയും ചെയ്തു. സ്വാമി ദേവദാസൻ (ദാവീദ്) 'പാപത്തിൽ എന്റെമാതാവ് എന്നെ ഗർഭം ധരിച്ചു,, എന്നു പറഞ്ഞിരിക്കുന്നതു് എത്ര വാസ്തവമാണ്. ദൈവമെ! ഈ മായാശക്തിക്കധീനനായിട്ടത്രെ ഈ കിഴവനും (എഴുത്തുകാരൻ) ജനിച്ചിരിക്കുന്നതു്. ഈ ആത്മഗതങ്ങളുടെ ശേഷം അദ്ദേഹം ഹോളിയെപ്പററി ഇങ്ങനെ എഴുതുന്നു.

ഹിന്ദുക്കളുടെ ഹോളി ഒരു അഴിഞ്ഞ ജഢോത്സവമാണ്. നമ്മുടെ രാജ്യം മുഴുവനെയും ദഹിപ്പിക്കുന്ന വെറും മായാഗ്നിയത്രെ അതു്. അതിനെകെടുത്താനുള്ള വെള്ളം രക്ഷിതാവായ കർത്താവിനോടുള്ളു. താൻ ഈ വാചകങ്ങളെയും അനുഗ്രഹിക്കട്ടെ.

ഹാ! ഒരു പുത്രൻ വ്യസനത്താലും വ്യാകുലത്താലുംതന്നെ ദീർഘിപ്പിട്ടുകൊണ്ട് ദുഃഖപാരവശ്യത്തോടെ തന്റെ കൊട്ടയിൽ ഇരിക്കുന്നു. എത്ര ഹൃദയശല്യമായ കാഴ്ചയാണിതു്. തൽക്ഷണം അദ്ദേഹത്തിന്റെ അവകാശിയായ പുത്രൻ അവിടെ വരുന്നു. എത്രയും വിനയത്തോടും പിതാവിനെക്കുറിച്ചുള്ള ആഴമായ ആദരവോടും ഇപ്രകാരം പറയുന്നു. "എന്റെ പിതാവേ, അവിടുന്നു ഇത്ര ദുഃഖവാട്ടത്തോടും ദുഃഖപാരവശനായും ഇരിക്കുന്നതെന്തു്? ഈ നിലയിൽ അങ്ങനെ കാണുന്നതു് എനിക്കു് ഹൃദയഭേദകമായിരിക്കുന്നു. അവിടുത്തെ മകൻ ഈവിധം ജീവിച്ചിരിക്കുമ്പോൾ—അങ്ങേയ്ക്കുവേണ്ടി എല്ലാം പ്രവർത്തിക്കുന്നതിനും സഹിക്കുന്നതിനും സന്നദ്ധനായിരിക്കുമ്പോൾ—അവിടുന്നു് ഇത്ര മനസ്സിടിവോടിരിക്കുന്നതു് എന്തിനു്?„ ഈ വാക്കുകൾ പിതാവിന്റെ ഹൃദയത്തെ സ്പർശിച്ചു. പുത്രന്റെ സ്നേഹവും ഭക്തിയും അദ്ദേഹത്തെ ശക്തിയായി ഭേദിച്ചു. മുമ്പോട്ടു് ആഞ്ഞു് മകനെ പിടിച്ചു് മാറോടു് അണച്ചുകൊണ്ടു് അദ്ദേഹം പൊട്ടിക്കരഞ്ഞു; മകനും വാവിട്ടുനിലവിളിച്ചു. ഈ നിലവിളിയിങ്കൽ സപത്നിമാർ ഉണർന്നു. വാനവിരിവിന്റെ കാവൽക്കാർ ഭയവിഹ്വലന്മാരായി. ഉടൻ പിതാവു് സമാശ്വസിച്ചുകൊണ്ടു് മകനെ വാത്സല്യപൂർവ്വം മടിയിൽ ഇരുത്തിച്ചു് ഇങ്ങനെ പറഞ്ഞു.

"എന്റെ അരുമയേറിയമകനെ, എന്റെ കണ്ണിന്റെ പ്രകാശവും ഹൃദയത്തിന്റെ ആനന്ദവുമായവനെ, ഹാ ഈ ലോകത്തിന്റെ ദുഷ്ടത എന്റെ ഹൃദയത്തെ കുത്തിപ്പറിക്കുന്നു. ഇതു എന്റെ സ്വന്തകൈവേലയല്ലയോ; ഹാ! ലോകമെ ഇതിനാണോ ഞാൻനിന്നെ സൃഷ്ടിച്ചതു്; നീ ദോഷത്തിൽ പതിച്ചു് അവസാനത്തിൽ എന്നെ വഞ്ചിക്കുന്നതിനാണോ? അയ്യോ! മനുഷ്യർ ദുഷ്ടതയുടെയും ഈ ദുഷ്ടലോകത്തിന്റെ വഞ്ചനയുടെയും ഇരയായി ഭവിക്കുന്നു; അതിന്റെ അപകടസൂത്രത്തിൽനിന്നു് തെററിയൊഴിഞ്ഞവൻ ആരുമില്ലല്ലോ.

വാത്സല്യത്തോടു കൂടി മകനെ ചുംബിച്ചുകൊണ്ടു അദ്ദേഹം തുടർന്നുപറയുന്നു. "എന്റെ ആനന്ദവും ഓമന

യുമായവനെ, ഈ ദുഷ്ടലോകത്തെ ജയിപ്പാൻ നീയല്ലാതെ മ
റ്റൊരുമില്ല,, പിതാവിന്റെ ഈ വാക്കുകൾ കേട്ട് പുത്രന്റെ ഹൃ
ദയം പിതാവിന്റെ മനോഭാരത്തെ തീൎപ്പാൻ ഉൽക്കണ്ഠിതകൊ
ണ്ട് ജ്വലിച്ചു. മനഃപൂൎവ്വമായ സന്തോഷത്തോടെ അവൻ ഇ
ങ്ങനെ പറയുന്നു. "പിതാവെ, ഈ ലോകത്തിന്റെ പാപത്തെ
ചൊല്ലി ദുഃഖിക്കാതെ, ഇപ്പോഴും അവിടുത്തെ മകനെ പുറത്തു
തലോടികൊണ്ട് അനുഗ്രഹിക്കുക. ഞാൻ പോയി ലോകത്തി
ന്റെ വഞ്ചനയെ ജയിച്ച് അതിന്റെ ദോഷത്തെ പരി
ഹരിക്കാം,,

ഇപ്പോഴാകട്ടെ, തന്റെ ഏകജാതനായ ഓമനമകനെ
കഷ്ടപ്പെടുത്തുന്നകാൎയ്യം ഓൎത്തപ്പോൾ പിതാവിന്റെ ഹൃദയം
വ്യാകുലാകുലമായി. അദ്ദേഹം പറയുന്നു. "എന്റെ പുത്രാ, നിന്നെ
കൂടാതെ ഞാൻ എങ്ങനെ ജീവിക്കും. നീ ഏല്ക്കേണ്ടിവരുന്ന ദുരി
തങ്ങൾ എന്റെ ഹൃദയത്തെ തകൎക്കുമല്ലോ. എങ്കിലും എന്റെ
സൃഷ്ടികൾക്കുവേണ്ടി നിന്നെ അയക്കാതെ നിവൃത്തിയില്ല. അ
തുകൊണ്ട് നീ പോക; നിന്റെ പിതാവിന്റെ അടുക്കൽ വേ
ഗം മടങ്ങിവരികയും ചെയ്ക. പരിശുദ്ധാത്മാവു നിന്നെ നട
ത്തുകയും നിന്റെ സകല വഴികളിലും നിന്നെ രക്ഷിക്കയും
ചെയ്യട്ടെ.,,

ഇപ്രകാരം പിതൃഹിതത്തിനനുസരണമായി ആ പുത്രൻ
മനുഷ്യശരീരം ധരിച്ചു തന്റെ ഇഹലോകജീവിതത്തിന്റെ ഒ
ന്നാംദിവസംതന്നെ പാപത്തെ ജയിക്കാൻ പുറപ്പെട്ടു. തന്റെ
പ്രതിജ്ഞയെ നിവൎത്തിക്കയിൽ. താൻ ദുഃഖത്തിനും ഖേദത്തി
നും ഇരയായി ഭവിച്ചു. ഹാ! ലോകത്തിന്റെ അതിക്രമം എ
ത്ര ശപിക്കപ്പെട്ടതു്. തന്റെ ഓമനമകൻ ക്രൂശിന്മേൽ ആണി
കളാൽ തറയ്ക്കപ്പെട്ടതു് അമ്മ കാണാൻ ഇടയായ സമയം എത്ര
അമംഗളമായിരുന്നു. തള്ളക്കുരങ്ങുപോലും അതു ചത്തുകഴി
ഞ്ഞിട്ടും മാറോട് അണച്ചിരിക്കുന്ന അതിന്റെ കുഞ്ഞിനെ വി
ട്ടുകളയുന്നില്ലല്ലോ. അയ്യോ! ഇതാ പിതാവ് തന്റെ ഏകജാത
നായ പുത്രനെ സൎവ്വലോകത്തിന്റെയും പാപത്തിനുവേണ്ടി

വിട്ടുപിരിയുന്നതു നോക്കുക. "പിതാവെ എന്നെ ഉപേക്ഷിച്ചതെന്ത്?,, എന്നു് ഏറ്റവും തകർന്നുപോകാത്ത മനസ്സോടെ പുത്രൻ നിലവിളിക്കുന്നതു കേൾക്കുക. അപ്പോൾ ലോകം എന്തുപറയുന്നു. "അതെ, അവൻ തന്നെത്താൻ ദൈവപുത്രൻ എന്നു വിളിച്ചല്ലൊ. അവൻ ലോകത്തെക്കാൾ ശക്തിയേറിയവനാകുന്നു എന്നു തെളിയിക്കട്ടെ എന്നു് നമുക്കു കാണാം,, ലോകമെ, നീ അപഹസിക്കേണ്ടാ. അതിനാവശ്യമില്ല. പിറെറ ഞായറാഴ്ച എന്തുസംഭവിച്ചു എന്നു് ആവർ അറിയട്ടെ. സൂര്യൻ കല്ലറയിൽനിന്നുദിക്കുന്നു. പ്രപഞ്ചം മുഴുവൻ സന്തോഷത്തിന്റെ ഘോഷത്താൽ മാറൊലിക്കൊള്ളുന്നു. ഭൂമിയുടെ സകല കോണുകളിലും മഹത്വം! മഹത്വം! മഹത്വം! എന്നുള്ള അട്ടഹാസം മുഴങ്ങുന്നു.

ഇപ്രകാരം നമ്മുടെ രക്ഷിതാവു് തന്റെ സ്വന്തരക്തം ചിന്തി പിതാവിന്റെ സ്നേഹത്തെ തെളിയിക്കയും ലോകത്തിന്റെ ദുഷ്ടതയെ ജയിക്കയും "മായാവിജയി,, എന്നു കീർത്തിപ്പെട്ടവനായി നിത്യജ്ഞാനമതിയെ അർഥിക്കയും ചെയ്തു നന്നായി. എത്രയുംഭംഗിയായി.

സന്ന്യാസിമിഷ്യനിൽ ആണ്ടുതോറും ആചരിക്കാറുള്ള ഹോളി ഈ സമ്പ്രദായത്തിലാണ്. ചില അവസരങ്ങളിൽ ഈ ഹോളി സന്ന്യാസിമിഷ്യനിൽ ആഘോഷിക്കപ്പെട്ടിട്ടുണ്ടു്; ഈ വിധമുള്ള അഭിനയങ്ങൾ പലൎക്കും ഉപകാരപ്രദമായി ഭവിച്ചിട്ടുമുണ്ടു്. മററു ക്രിസ്ത്യാനികളുംകൂടെ ഈ ഹോളി സന്ന്യാസിമിഷ്യനിൽ ആഘോഷിക്കുന്നതുകാണ്മാൻ "മായാവിജയി,, താമസിയാതെ നമുക്കു് ഇടതരുമെന്നു് ആശിക്കാം. ഉയിർപ്പുപെരുനാൾ വരെ ഈ ആഘോഷം ഉണ്ടായിരിക്കും. ഇതുപോലെ പല ആചാരങ്ങൾ ഈ സഭയ്ക്കുണ്ടു്. എന്നാൽ ഒന്നും ദൈവവചനത്തിനു വിപരീതമായി ചെയ്യുന്നില്ല. സന്ന്യാസിസഭയിൽ ശിശ്രൂയാകട്ടെ വേദവിപരീതമാകട്ടെ ഇല്ല. ക്രിസ്തുവിൽ നമ്മെ ജയോത്സവമായി നടത്തുന്ന ദൈവത്തിനു സ്തോത്രം.

---

# അദ്ധ്യായം ൫.

## പരമഹംസവിവേകാനന്ദശിഷ്യൻ.

നിർഭയാനന്ദഭാരതി രഹസ്യകാൎയ്യങ്ങളെ വെളിപ്പെടുത്താൻ ബഹുസമൎത്ഥനാണ്. വിവേകാനന്ദശിഷ്യന്റെ ചരിത്രത്തെപ്പററി ഈ അദ്ധ്യായത്തിൽ വിവരിക്കുന്നു.

ബങ്കാളിൽ ഹിന്ദുക്കൾക്കുമാത്രമല്ല സകലജാതിമതസ്ഥന്മാൎക്കും പരമഹംസരാമകൃഷ്ണദേവന്റെ വന്ദ്യനാമം പരിചിതമാണ്. അദ്ദേഹത്തെപ്പററിയുള്ള കഥകൾ കൊച്ചുകുട്ടികൾക്കുപോലും അറിയാം. പരമഹംസദേവൻ ഒരു മഹായോഗിയായിരുന്നു എന്നുള്ളതു് വാസ്തവമാണ്. അദ്ദേഹത്തിന്റെ ചരിത്രം ഇവിടെ ചുരുക്കിപ്പറഞ്ഞുകൊള്ളുന്നു.

ഒരുദിവസം ഇൻഡ്യൻ ക്രിസ്ത്യൻപാതിരിമാരിൽ ഒരാൾ ഈ യോഗിയെ കാണാൻ പോയിരുന്നു. ക്രിസ്തുമാൎഗ്ഗത്തെപ്പററി സംസാരിക്കാനാണ് ചെന്നതു്. ചെന്നഉടൻ കാൎയ്യം അദ്ദേഹത്തിനു മനസ്സിലായി, പാതിരിയോടു് ഇങ്ങനെ പറഞ്ഞു. "നിങ്ങൾ ഒരു ദീർഘമായ വാദപ്രതിവാദസംഭാഷണത്തിനു വന്നിരിക്കയാണെങ്കിൽ കേശവചന്ദ്രസേനന്റെ അടുക്കൽ പോകയാണ് ഉത്തമം. അപ്പോൾ മുഴുസത്യത്തിന്റെയും വിഷമവാസ്തവം നിങ്ങൾക്കു ഗ്രഹിക്കാം. പിന്നീടുവന്നു് ഇവിടെ ഇരുന്നു് എന്നോടുസംസാരിക്കാം.,, ആ സാധുവായ പാതിരി ഇതിങ്കൽ വിസ്മയിച്ചു. അദ്ദേഹം എത്രയും വിനയത്തോടും ആദരവോടും ഇങ്ങനെ പറഞ്ഞു. "പൂജ്യനായ മഹാത്മാവേ, ഞാൻ എന്റെ സ്വന്തപിതാവിനെപ്പോലെ അങ്ങയെ ബഹുമാനിക്കുന്നു. യേശുക്രിസ്തുവിനെപ്പററി അങ്ങു് എന്തുവിചാരിക്കുന്നു എന്നു് പറയണം. അതിനു യോഗിപറഞ്ഞമറുപടി "യേശുക്രിസ്തു സത്യദൈവമായിരുന്നു.,, എന്നാണ്. ഇതിനെ തുടൎന്നു പലതും സംഭാഷിച്ചു. ഈ സമയം ഇതെഴുന്ന ഭാരതിയും അ

പ്പാടെ ഉണ്ടായിരുന്നു. ഇൗ യോഗി വല്ലപ്പോഴും സ്നാനം ഏല്ക്ക യോ, തിരുവത്താഴ ശുശ്രൂഷയിൽ സംബന്ധിക്കയോ ചെയ്തിട്ടുണ്ടോ എന്നു നിശ്ചയമില്ല. എന്തായാലും അദ്ദേഹം പരിശുദ്ധാത്മസ്നാനം ഏററ ആളാണെന്നു എഴുത്തുകാരന്റെ പൂർണ്ണവിശ്വാസമാണ്. "പരിശുദ്ധാവിലല്ലാതെ യേശുവിനെ ക്രിസ്തു എന്നു പറവാൻ ആൎക്കും കഴികയില്ല, ല്ലോ. പരിശുദ്ധാത്മസ്നാനം സാരമേറിയ സംഗതിയാണെന്നുള്ളതിനെ യാതൊരു ക്രിസ്ത്യാനിയും എതിൎത്തുവാദിക്കുമെന്നു തോന്നുന്നില്ല. പരമഹംസനെപ്പോലെ കൎത്താവായ യേശുവിനെ രക്ഷിതാവായി സ്വീകരിച്ചിട്ടുള്ളവരും ക്രിസ്ത്യാനികളായി അറിയപ്പെടാത്തവരുമായ അനേകായിരങ്ങളുണ്ടെന്നു ഭാരതി പറയുന്ന പരമഹംസനെപ്പററി ഇത്രയും സംക്ഷേപിച്ചുകൊണ്ടു വിവേകാനന്ദമിഷ്യനെപ്പററി പറഞ്ഞുകൊള്ളട്ടെ.

സ്വാമി വിവേകാനന്ദൻ പരമഹംസന്റെ ഇഷ്ടശിഷ്യനാണ്. ഇദ്ദേഹം ഒരു ബംഗാളികായസ്ഥന്റെ പുത്രനായിരുന്നു. രാമകൃഷ്ണപരമഹംസന്റെ സ്വാധീനശക്തിമൂലം അദ്ദേഹം ഒരു സന്യാസിയായിത്തീൎന്നു. ദൈവത്തിന്റെ നിഷ്പാപാവതാരം യേശുക്രിസ്തുമാത്രമാണെന്നു ഇൻഡ്യായിലെങ്ങും പ്രസംഗിക്കണമെന്നു ഈ ഗുരു ശിഷ്യനോടുപദേശിച്ചു. വിദ്വാന്മാരായ ഹിന്ദുക്കൾ വിവേകാനന്ദന്റെ സമൎത്ഥമായ മിഷ്യൻവേലയുടെ ഫലമായി തങ്ങളുടെ പൂൎവ്വികന്മാരുടെ വിശ്വാസത്തെപ്പററി അതൃപ്തിയുള്ളവരായിഭവിച്ചു; അതിന്റെ ലക്ഷ്യങ്ങളും പ്രത്യക്ഷമായി. ഇക്കൂട്ടത്തിലുള്ള ഹിന്ദുക്കൾ ഉള്ളിൽ സത്യക്രിസ്ത്യാനികളാണ്. പാശ്ചാത്യന്മാരായ ക്രിസ്തീയ മിഷ്യനറിമാരാൽ സ്നാനമേല്ക്കുന്നതിന് അവർ മടിയുള്ളവരായിരിക്കുന്നു.

ഈ മാതിരി രഹസ്യവിശ്വാസികളിൽ പലർ സന്യാസിമിഷ്യനിൽ ചേൎന്നു സ്നാനമേല്ക്കയും തിരുവത്താഴ ശുശ്രൂഷയിൽ സംബന്ധിക്കയും ചെയ്യുന്നുണ്ട്. എന്നുവരികിലും സന്യാസിമിഷ്യനും വിവേകാനന്ദമിഷ്യനും ഒന്നോടൊന്നു സംബന്ധമില്ലാത്ത അശേഷം വിഭിന്നങ്ങളായ രണ്ടു സംഘങ്ങളാണെന്നു ഓൎത്തിരിക്കേണ്ടതാണ്.

വിവേകാനന്ദമിഷ്യനിൽ പ്രാർത്ഥനമാരും ആഴമേറിയക്രിസ്തീയാനുഭവം ഉള്ളവരുമായ ഒരു വലിയകൂട്ടമുണ്ട്. ഇൻഡ്യയിൽ പാശ്ചാത്യരീതിയിൽ നടത്തപ്പെടുന്ന ഒരു രഹസ്യമിഷ്യനാണ് അതു്. പ്രബലവും സുപ്രതിഷ്ഠാപിതവും ആയ ഒരു സംഘമായി അതു് വിവിധവേലകൾ ചെയ്യുന്നു. ആഫ്റിക്കാ, യൂറോപ്പ്, അമേരിക്കാ ഈ ഖണ്ഡങ്ങളിലും അതു വ്യാപിച്ചിട്ടുണ്ട്. അതു് സ്ഥിരാഭിവൃദ്ധിയോടുകൂടി ഒരു ശാശ്വത സ്ഥാപനമായിതീന്നിരിക്കുന്നു.

ഇനി, വിവേകാനന്ദൻ ഏതുതരത്തിലുള്ള ഒരു ക്രിസ്ത്യാനിയായിരുന്നു എന്നുപറയാം. അദ്ദേഹം ആത്മാക്കളുടെ രക്ഷയാൽ പൂണ്ണവിശ്വാസമുള്ളവനും ഒരു നല്ല ധ്യാനനിഷ്ഠനും ആയിരുന്നു. മുടങ്ങാതെ ക്രിസ്തീയവേദപുസ്തകം വായിക്കയും യേശുവിൻെറനാമത്തിൽ പ്രാർത്ഥിക്കുകയും അദ്ദേഹം പതിവായിചെയ്യുവന്നു. അദ്ദേഹത്തിൻെറ മരണക്കിടക്കയിൽ സന്യാസിമിഷ്യൻെറ മിഷ്യനറിമാരിൽ ചിലർ ചുററിനില്ക്കുമ്പോൾ അദ്ദേഹം ഇങ്ങനെ പറകയുണ്ടായി. "എൻെറ ദൃഷ്ടികൾക്കു മുൻപായി സ്വർഗ്ഗവാതിൽ തുറന്നിരിക്കുന്നതുഞാൻ കാണുന്നു. കർത്താവായ യേശു അതിൻെറ മദ്ധ്യത്തിൽ നില്ക്കുന്നു,, മഹാത്മാവായ വിവേകാനന്ദൻ ഇപ്പോൾ സ്വർഗ്ഗത്തിൽ ദൈവത്തോടുകൂടെയുണ്ടെന്നുള്ളതിന് സംശയലേശമില്ല. അതേ, അദ്ദേഹം കർത്താവായ യേശുക്രിസ്തുവിൻെറ സന്നിധിയിലത്രെ.

ഒരുദിവസം വിവേകാനന്ദമിഷ്യൻ ഇൻഡ്യയിലെ ക്രിസ്തീയസമൂഹത്തിൻെറ ഒരു പ്രധാനഭാഗമായി ത്തുപാന്തപ്പെടുമെന്നു് നിർയാനന്ദഭാരതി പൂണ്ണമായി പ്രത്യാശിക്കുന്നു. ഈ മിഷ്യനിൽ ഇപ്പോൾ വിഗ്രഹാരാധന യാതൊരു രൂപത്തിലും സ്ഥിതിചെയ്യുന്നില്ല. സാധാരണ ഹിന്ദുസന്യാസിമാരിൽ നിന്നു വ്യത്യാസപ്പെട്ട വാസ്തവ സാധുക്കളത്രെ ഇതിൻെറ സന്യാസിമാർ.

വിവേകാനന്ദമിഷ്യൻെറ മതസാഹിത്യങ്ങളെ *വായിച്ചുനോക്കുന്നവർക്കും പ്രസംഗം കേൾക്കുന്നവർക്കും അവരുടെ

ദേശങ്ങൾ ക്രിസ്തുവിന്റെ ആത്മാവിശ് അനുസരിച്ചതാണെന്ന് പെട്ടെന്നു മനസ്സിലാവും. ഈ ആളുകൾ യേശുക്രിസ്തുവിനെ വാസ്തവംദൈവഗുരുവായി വിശ്വസിക്കുന്നു. അവരുടെ രഹസ്യപ്രാർത്ഥനകളിൽ അവർ മുട്ടുകുത്തി അധികനേരം ക്രിസ്തുവിന്റെ നാമത്തിൽ പ്രാർത്ഥിക്കുന്നു. വിവേകാനന്ദമിഷ്യൻതൽ ആചാരങ്ങളിലും സമ്പ്രദായങ്ങളിലും പാശ്ചാത്യ സമൂഹങ്ങളോട് വളരെ യോജിക്കുന്നതാണ്. സന്യാസിമിഷ്യനിൽ പെട്ടിട്ടുള്ളവൎക്ക് ഈ വാസ്തവം അറിയാം. അവർ ഈ മിഷ്യനെ "ക്രിസ്തീയരഹസ്യസമൂഹം,, എന്നാണ് വിളിക്കുന്നത്. ചിലർ ഇതിനെ രാജ്യഭരണവിഷയകമായ ഒരു സംഘമാണെന്നു ഗണിക്കുന്നു. അതു പിശകാണ്.

ഇവരുടെ ആരാധനാസ്ഥലങ്ങളെയും സന്യാസാശ്രമങ്ങളെയും സന്ദർശിച്ചാൽ അതിന്റെ ആരാധനമാൎഗ്ഗങ്ങളിൽ വിഗ്രഹാരാധനയുടെ ഒരു മയം ഉണ്ടെന്നുതോന്നിയേക്കാം. വാസ്തവം അങ്ങനെയല്ല. അവരുടെ ആത്യന്തരപ്രമാണങ്ങളെയും വിശ്വാസവിധികളെയും ഗ്രഹിച്ചാൽ ഇതു വ്യക്തമാകും. ഈ മിഷ്യനെപ്പററി ഇനി പലകാൎയ്യങ്ങൾ വിസ്തരിക്കണമെന്നു വിചാരിക്കുന്നില്ല; അതിന് അനുവദിക്കപ്പെട്ടിട്ടില്ല. പ്രതിദിനം ഈ മിഷ്യൻ അഭിവൃദ്ധിപ്പെട്ടുവരുന്നു. ഇവൎക്കു ആശുപത്രികൾ, അനാഥശാലകൾ, വിധവാമന്ദിരങ്ങൾ, വിദ്യാശാലകൾ ഇവയുണ്ട്. ഇവയെല്ലാം പാശ്ചാത്യരീതിയിൽ നടത്തപ്പെട്ടുവരുന്നു.

സന്യാസിമിഷ്യൻ രക്ഷയെസംബന്ധിച്ചു പത്തുപടികൾ ഉണ്ടെന്നു വിശ്വസിക്കുന്നു. അതിനെപ്പററി പിന്നീടുവിവരിക്കുന്നതാണ്. പരമഹംസവിവേകാനന്ദമിഷ്യൻ ഇതിൽ ഏഴുപടി കയറീട്ടുള്ളതാകുന്നു. ഇപ്പോൾ എട്ടാമത്തെ പടിയിലാണ്. ഒൻപതാമത്തെ പടിസ്ഥാനവും തിരുവത്താഴവും ആണ്. ഈ പടി കയറുമ്പോൾ "എന്റെ പിതാവിനാൽ പ്രിയപ്പെട്ടവരെ, പരിശുദ്ധാത്മാവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ, വന്ന് എന്റെ രാജ്യത്തിൽ പ്രവേശിപ്പിൻ. നിങ്ങൾ എന്റെ

നിമിത്തം അധികം പീഡ അനുഭവിച്ചു. അതെ, നിങ്ങളുടെനിമിത്തം ഞാൻ മനുഷ്യനായി ലോകത്തിൽ ഇറങ്ങി. നന്നായി, അവസാനത്തിൽ നിങ്ങളും വിജയികളായി ഭവിച്ചു" എന്ന് ആത്മാക്കളുടെ ഇടയൻ അരുളിച്ചെയ്യുന്ന ശബ്ദം അവർ കേൾക്കും. ഇങ്ങനെ സ്നേഹമൂർത്തിയായ കർത്താവ് തന്റെ ഭൃത്യന്മാരുടെമേൽ സന്തോഷക്കണ്ണുനീർ തൂകും. അവർ അവനെ തന്റെ മാറോടണച്ച് മഹാസ്നേഹത്തോടെ സ്നേഹിക്കും. അവരുടെ കണ്ണുകളിൽനിന്ന് ദുഃഖത്തിന്റെ കണ്ണുനീർ തുടച്ചുകളയും. പിന്നെ കഷ്ടവും സങ്കടവും അവർക്കുണ്ടാകയില്ല. അതോടുകൂടി വിശ്വാസികളായിരിപ്പവർ ലോകത്തിലുള്ള ഇതരക്രിസ്തീയ വിഭാഗങ്ങളോട് യോജിച്ച് ഒരു സഹോദരീസംഘമായി ഭവിക്കും. അങ്ങനെ ദീർഘസംവത്സരമാറാകട്ടെ.

---

## അദ്ധ്യായം ൬.

### സ്വർഗ്ഗത്തിങ്കലേക്കുള്ള കോവേണി.

ദൈവത്തിന്റെ വിസ്മയസൃഷ്ടികളെല്ലാം താണപടിയിൽനിന്ന് ഉയർന്നതിലേക്ക് ഉദ്ഗമിച്ചുകൊണ്ടിരിക്കുന്നു എന്നുള്ളത് ശ്രദ്ധേയമായ ഒരു വാസ്തവമാണ്. ഈ അദ്ധ്യായത്തിൽ സ്വർഗ്ഗത്തിങ്കലേക്ക എത്തുന്ന കോവേണിയുടെ പടികളെ സംബന്ധിച്ച് ചുരുക്കിപ്പറവാൻ വിചാരിക്കുന്നു. കഴിഞ്ഞ അദ്ധ്യായത്തിൽ ഈ ഭാഗത്തെപ്പററി പിന്നീട് വിവരിക്കുന്നതാണെന്നു പറഞ്ഞിരുന്നല്ലോ. അവയെ ഇതിനടിയിൽ വിവരിക്കുന്നു.

൧-ാമത്തെപടി:—എല്ലാമനുഷ്യരും ഒരു അദൃശ്യശക്തി നമ്മെ സൃഷ്ടിച്ചിരിക്കുന്നു എന്നും ആ ശക്തി സകലത്തെയും ഭരിക്കുന്നു എന്നും വിശ്വസിക്കുന്നു. എന്നാൽ ആ അദൃശ്യശക്തിയി

ൽ വിശ്വാസമില്ലാത്ത ഒരുതരം ആളുകൾ ഉണ്ട്. അവർ സ്വ ർഗ്ഗത്തിലേക്കുള്ള ഏണിപ്പടിയിൽ നിന്ന് വിലകി സത്യത്തിൽ നിന്ന് തെറിച്ചുപോയിരിക്കുന്നു.

൨-ാമത്തെപടി.—ഈ ഏകാവേണിയിൽകൂടി മേലോട്ടു മേലോട്ടുകയറുന്നതിനുപകരം കീഴോട്ടുകീഴോട്ടു വഴുതിപ്പോകുന്നചിലരുണ്ട്., അവർ ഒടുവിൽ അദ്വൈതമായ ആ അധികാരശക്തിയെ നിഷേധിച്ചുകളുവാൻ ഇടയാകുന്നു. അപ്പോൾ അവർ തങ്ങളുടെ മനസ്സിന്റെ ഭാവനാശക്തിയാൽ സങ്കല്പിതമായ ഏതെങ്കിലും ശക്തിയെ വിശ്വസിപ്പാൻ തുടങ്ങുന്നു. ഈത്തരക്കാർ ആ അദ്വൈതമൂർത്തിയെ ആരാധിക്കുന്നില്ല. അവർ, വെള്ളം, അഗ്നി, വിഗ്രഹങ്ങൾ, നികൃഷ്ടമായ ജന്തുക്കളുടെ രൂപാവികാരങ്ങൾ, ഇവയെ ഭജിക്കുന്നു.--ഇവരിൽ ഉൾപ്പെടാതിരിപ്പാൻ സർവ്വേശ്വരൻ നമ്മെരക്ഷിക്കട്ടെ.--ഇവർ രണ്ടാമത്തെ പടിയിൽനിന്നു ഭ്രഷ്ടന്മാരത്രെ.

൩-ാമത്തെപടി:—ദൈവത്തിന്റെ അദ്വൈതാധികാരത്തെ നിഷേധിക്കയും തങ്ങളുടെ ഇച്ഛകളെയും മിഥ്യാമോഹങ്ങളെയും ഭജിച്ചുകൊണ്ട് നിസ്സാരകാര്യങ്ങൾക്കുപോലും ദൈവനാമം വൃഥാ എടുത്ത് ആണയിടുകയും ചെയ്യുന്നവരുടെ സ്ഥിതി കഷ്ടം! അവർ നിർഭാഗ്യവാന്മാരും, മൂന്നാമത്തെ പടിയിൽ നിന്നു തെററിയവരുമാകുന്നു.

൪-ാമത്തെപടി:—അദ്വൈതശക്തിയായവൻ തന്റെ സ്വന്ത സാദൃശ്യത്തിൽ മനുഷ്യനെ സൃഷ്ടിച്ചു. എന്നാൽ, അവൻ ലോകകാര്യങ്ങളിൽ മുഴകി പലപ്പോഴും തന്റെ ശരീരവിശ്രമത്തെ അലക്ഷ്യമാക്കുകയും അദ്വൈതാരാധനയെ മറന്നു കളകയും ചെയ്യുന്നു. ഇങ്ങനെയുള്ളവർ നാലാമത്തെ പടിയിൽ നിന്ന് വീണുപോകുന്നു.

൫-ാമത്തെപടി:--പരോക്ഷശക്തിയായവൻ തനിക്കു കീഴിലായി നമ്മുടെ മാതാപിതാക്കന്മാർ എന്നൊരുശക്തിയെ ഏല്പിച്ചിരിക്കുന്നു. അവരെ അനുസരിക്കയും ആദരിക്കയും ചെയ്യുന്നതിനാൽ ഇഹത്തിലും പരത്തിലും നാം അനുഗ്രഹം പ്രാപിക്കുന്നു. അങ്ങനെ ചെയ്യാത്തവർ അഞ്ചാമത്തെപടിയിൽ നിന്ന് വീണുപോകുന്നു.

൬-ാമത്തെപടി:--നാം നമ്മുടെ സ്വന്തശരീരങ്ങളെയും ജീവനെയുംപററി വളരെ കരുതുന്നു. എന്നാൽ നമ്മെപ്പോലെയുള്ളവൎക്ക് സങ്കടം വരുത്തുമ്പോൾ നാം അത്ര ഗണ്യമാക്കുന്നില്ല. നാം അങ്ങനെ ചെയ്യുമ്പോൾ രക്ഷയുടെ ആറാംപടിയിൽ നിന്നുതെറിച്ചുപോകുന്നു

൭-ാമത്തെപടി:--അത്യുന്നതനായവന്റെ വല്ല പ്രമാണവും ലംഘിക്കുമ്പോൾ നമുക്ക് ഭീതിപിടിക്കുന്നു. ദൈവം ഈ ശരീരത്തെ ഒരു വിശുദ്ധമന്ദിരത്തോട് സദൃശപ്പെടുത്തുന്നു. സ്വൎഗ്ഗത്തിലേക്കുള്ള ഏഴാമത്തെപടി "വിശുദ്ധത" യാകുന്നു. ആ പടി കയറുന്നവർ, അവരുടെ ഹൃദയങ്ങൾ ആഗ്രഹിക്കയും നാവുകൾ ഉച്ചരിക്കയും ചെയ്യുന്നത് ലഭിക്കാതെകണ്ടുവന്നും തങ്ങളുടെനാവുകളിൽ ശക്തി ധരിച്ചവരായിതീരുന്നു.

൮-ാമത്തെപടി:—തന്റെ സ്വത്തിന്മേൽ മററൊരാൾ മനസ്സുപതിക്കുന്നത് ആൎക്കും ഇഷ്ടമല്ല. മററുള്ളവരെ ദ്രോഹിക്കുന്നവർ എട്ടാമത്തെ പടിയിൽനിന്ന് വീണുപോകുന്നു.

൯-ാമത്തെപടി:—താൻ ചെയ്തിട്ടില്ലാത്ത സംഗതി തന്റെ മേൽ കണക്കിടുന്നത് ഒരുവനും സന്തോഷമല്ല. ആരെങ്കിലും അങ്ങനെ ചെയ്താൽ അവനെ അത്ര കുണ്ഠിതപ്പെടുത്തും ഈ വ്യസനത്തിനു കാരണമുണ്ടാക്കുന്നവർ പാപകുററത്തിലായി ഒൻപതാമത്തെപടിയിൽനിന്നു വീണുപോകുന്നു.

൰-ാമത്തെപടി:—നമുക്ക് അടുത്തും ചുററിയും ജീവിക്കുവർ നമ്മുടെ അയൽക്കാരാണ്. നാം എല്ലാം ഒരു ശരീരമാണ്; തമ്മിൽ വ്യത്യാസമില്ല. നാം മററുള്ളവരെ സ്നേഹിക്കുന്നില്ലെങ്കിൽ സ്വന്തശരീരത്തിനു വിരോധമായി പാപംചെയ്ത് ശിക്ഷാൎഹരായി ഭവിക്കുന്നു. നാം കുററവിധിയിൽ അകപ്പെട്ട് സ്വൎഗ്ഗത്തിനു കുറവുള്ളവരായി ഭവിക്കുന്നു.

# അദ്ധ്യായം ൨൦

## ദക്ഷിണഇൻഡ്യയിലെ സന്ന്യാസിമിഷ്യൻ. (i)

വടക്കെ ഇൻഡ്യയിലെ ഒരു ഹിന്ദുസ്ഥാനി പത്രത്തിൽ മേൽ പറഞ്ഞ സന്ന്യാസിമിഷ്യനെപ്പറ്റി സ്വാമി നിർഭയാനന്ദൻ ഒരു രസകരമായ വിവരണം ഈയിടെ എഴുതിയിരിക്കുന്നു. ഇതിന്താഴെ വിവരിക്കുന്ന സംഗതികൾ അതിൽ നിന്നാണ്.

സന്ന്യാസകാരനായ ക്രിസ്തു:—നമ്മുടെ കർത്താവായ യേശുക്രിസ്തു അടിസ്ഥാനവും പ്രധാന മൂലക്കല്ലുമായിരിക്കുന്ന, സുസ്ഥാപിതങ്ങളും ശക്തിയുള്ളവയുമായ രണ്ടു സഭകൾ ഇൻഡ്യയിലുണ്ട്. നമ്മുടെ മഹാപുരോഹിതനായവൻ താൻ തന്നെ അവയെ സ്ഥാപിച്ചിരിക്കുന്നതിനാൽ അവ ഇന്നേയോളം വിജയപൂർവ്വം നടത്തപ്പെടുന്നു. പാശ്ചാത്യസഭകളെ ഉദ്ദേശിച്ചല്ല ഇവിടെ പറയുന്നത്. അവയും കർത്താവു സ്ഥാപിച്ചിട്ടുള്ളവതന്നെ. ഈ അടുത്തകാലങ്ങളിൽ ആ സഭകൾക്കുണ്ടായിട്ടുള്ള അഭിവൃദ്ധി അവ ശാശ്വതമായ അടിസ്ഥാനത്തിന്മേൽ സ്ഥാപിക്കപ്പെട്ടവയാണെന്നു തെളിയിക്കുന്നു. പാശ്ചാത്യരാജ്യങ്ങളിലും ക്രിസ്തുസഭ സ്ഥാപിക്കപ്പെട്ടിട്ടുള്ളതു് വാളിന്റെ ശക്തിയാലൊ രാജാക്കന്മാരുടെയും ബലവാന്മാരുടെയും കൈക്കരുത്തിനാലൊ അല്ല. അവ സ്ഥാപിക്കപ്പെട്ടതും സ്ഥിരീകരിക്കപ്പെട്ടതും പരിശുദ്ധാത്മാവിന്റെശക്തിയാൽതന്നെയാണ്. എന്നാൽ, ഇവിടെ രണ്ടുസഭകൾ എന്നു പറഞ്ഞതു് ഇൻഡ്യയിൽ തെക്കും വടക്കുമുള്ള സന്ന്യാസി സഭകളെ സൂചിപ്പിച്ചാണ്. ഉത്തരഇൻഡ്യയിലെ സന്ന്യാസിസഭകളെപ്പറ്റി നാം പലതും ഗ്രഹിച്ചുകഴിഞ്ഞു. ഈ വിവരം എഴുതിയിരിക്കുന്ന നിർഭയാനന്ദൻ ഉത്തരസഭയുടെ പ്രധാനപുരോഹിതന്മാരിൽ ഒരാളാണ്. ഇനി ദക്ഷിണസഭയെപ്പറ്റി പറയാം. ഈസഭയെപ്പറ്റി ചിലപൊതുവായ സംഗതികൾ പ്രസ്താവിക്കുന്നതിനേ നിർഭയാനന്ദനെ ബിഷോപ്പ് അയ

വാദിച്ചിട്ടുള്ളു. നിരുദ്ധങ്ങളെ യാഥാസ്ഥ്യങ്ങൾ വെളിപ്പെടുത്താതിരിക്കാൻ പ്രത്യേകം സൂക്ഷിച്ചുകൊള്ളുന്നമെന്ന് നിശ്ചയിച്ചിട്ടുമുണ്ട്.

ദക്ഷിണസന്ത്യാസിമിഷ്യന്റെ പ്രമാണിയായ ബിഷപ്പ് പൂജ്യനായ ഒരു മഹാത്മാവാണ്. അദ്ദേഹം ഒരു നല്ല വയോധികനമാണ്. കൈലാസമഹർഷിയുടെ പ്രായാധിക്യത്തെപ്പറ്റി വിശ്വസിക്കുന്നതിന് പലർക്കും വിഷമമുള്ളതുപോലെ ഇദ്ദേഹത്തിന്റെ കാര്യത്തിലും തോന്നാം. മഹാവിദ്വാന്മാരും ലോകത്തിലെ (ഇൻഡ്യയിലെ പ്രത്യേകിച്ചും) മിക്കവാറും എല്ലാഭാഷകളിലും പരിചയമുള്ളവരുമായ നാലുസഹായബിഷോപ്പന്മാരുണ്ട്. പ്രധാനപുരോഹിതന്മാർ മുപ്പത്തിനാലുപേരാണ്. ഇവരും ആഴമേറിയ ക്രിസ്തീയപരിജ്ഞാനവും പാണ്ഡിത്യവും ഉള്ളവരാകുന്നു. ഇവർക്കു വേലചെയ്യാനുള്ള പ്രത്യേകഭരണാതിർത്തികൾ നിശ്ചയിച്ചിട്ടുണ്ട്. അവർ പണത്തെയല്ല പണം അവരെ സേവിക്കുന്നു. അലങ്കാരഭാഷയിൽ പറഞ്ഞാൽ ഐശ്വര്യദേവതയായ ശ്രീതന്നെ അവരുടെ പാദശുശ്രൂഷചെയ്യുന്നു. അവരുടെ ആത്മികഭാഷണങ്ങൾ കേൾക്കുന്നവരിൽ ക്രിസ്തുവിന്റെ ക്രൂശിൽ സ്നേഹം ജ്വലിക്കാതെയിരുന്നും അവർ അത്യന്തം സ്വാധീനശക്തിയുള്ളവരുമാണ്.

ഇവരുടെ റാങ്കിൽനിന്നുതാണ് പുരോഹിതന്മാരും ഡിയാക്കോന്മാരും ഉണ്ട്. ആത്മനിഷ്ഠാവിശേഷമായ സ്നേഹത്തോടുകൂടി അവർ തങ്ങളുടെ ആട്ടിൻകൂട്ടത്തെ പരിപാലിക്കുന്നു. തങ്ങളുടെ സഭായോഗത്തിലുള്ള ഓരോരുത്തരെയും അവർ ഉപദേശിക്കയും പഠിപ്പിക്കയും ചെയ്യുന്നു. കൊച്ചുകുഞ്ഞുങ്ങൾമുതൽ വൃദ്ധജനങ്ങൾവരെ ആരെയും ഉപേക്ഷയായി എണ്ണുന്നില്ല. ഇവരെക്കൂടാതെ ഇനി, വായനക്കാർ, ഉപദേഷ്ടാക്കന്മാര്, പ്രസംഗികന്മാർ, കോൽപോർട്ടറന്മാർ ഇവരും ഉണ്ട്. ഇവരെല്ലാം സുവിശേഷപ്രചരണത്തിനായി മുഴുമനസ്സോടെ പ്രവർത്തിക്കുന്നു. അവരുടെ പ്രതിഫലം ലഭിക്കുന്ന ആ നാളിൽ മാത്രം അവരുടെ അദ്ധ്വാനങ്ങൾ വെളിപ്പെടും.

ഇനി ആളുകളെ ക്രിസ്തുവിനു് ആരാധ്യപ്പെടുത്തുന്നവിധ
ത്തെപ്പററി പറയാം. ഒരാൾ ക്രിസ്തീയമതത്തിന്റെ സ്വാ
ധീനശക്തിക്കു കീഴായാൽ ഒന്നാമതായി ഉപദേഷ്ടാക്കന്മാർ പ്രാ
സംഗികന്മാർ മുതലായവർ അവരോടു ഇടപെടുന്നു. പി
ന്നീടു് പുരോഹിതന്മാർ അവൎക്കു വിശ്വാസോപദേശം നല്കു
ന്നു. ക്രിസ്തീയമതസത്യത്തിൽ പൂൎണ്ണവിശ്വാസമുദിച്ചാൽ പുരോ
ഹിതൻ സ്നാനത്തിനായി ആ ആളിനെ ഒരുക്കുന്നു. നാല്പതുദി
വസം തികച്ചു് ഉപവാസവും ധ്യാനവും ഉണ്ടു്. ഒരുക്കങ്ങളി
ൽ ഒന്നു് ഈ കാലാവധികഴിഞ്ഞാൽ സ്നാനാൎത്ഥിയെ മൂപ്പന്മാ
രുടെ ഒരു സംഘത്തിന്റെ മുമ്പിൽ ഹാജരാക്കുന്നു. അവർ അ
നുവദിച്ചാൽ കുറേക്കാലംകൂടി ഉപദേശങ്ങൾ നല്കുന്നു. അ
നന്തരം ആ ആളിന്റെ തല ക്ഷൌരംചെയ്യിച്ചു് നിശ്ചിതദിവ
സം കൃത്യസമയത്തു് സ്നാനസ്ഥലത്തു കൊണ്ടുവരുന്നു. ഇവിടെ
വച്ചു് മുററും വിവിധചോദ്യങ്ങൾ പുരോഹിതൻ ചോദിക്കു
ന്നു. സ്നാനാൎത്ഥി അതിനെല്ലാം യഥോചിതം മറുപടിപറഞ്ഞാ
ൽ വിശുദ്ധവെള്ളത്തിൽ മുക്കി പിതാവിന്റെയും പുത്രന്റെയും
പരിശുദ്ധാത്മാവിന്റെയും നാമത്തിൽ അവനെ സ്നാനപ്പെടു
ത്തുന്നു. പിന്നീടു് പ്രാൎത്ഥനകൾകഴിക്കുന്നു; പാട്ടുകൾപാടുന്നു.
അതിനുശേഷം സ്നാനമേററയാൾ വിശുദ്ധയോർദ്ദാനിലെ ജല
ത്താൽ തളിക്കപ്പെടുന്നു. ഈ ക്രിസ്ത്യാനി പിന്നീടു് പൊന്നോ
വെള്ളിയോ കൊണ്ടുള്ള ഒരു തളികയിൽ ഒരു സ്വൎണ്ണവിളക്കു
ആരാധനാപീഠത്തിങ്കൽ സമൎപ്പിക്കുന്നു. പിന്നെ, സ്തോത്രകാ
ഴ്ചയെടുക്കുന്നു. സ്വരൂപിക്കുന്ന പണം സഭയുടെ പൊതു ധന
ത്തിൽ ചേൎക്കപ്പെടുന്നു. അയാൾ ഉളുകഴിഞ്ഞു് സഭാശുശ്രൂഷ
കന്മാൎക്കു ഔദാൎയ്യസംഭാവനകൾ ചെയ്യുന്നു. അതു്, അവരു
ടെ റാങ്കനുസരിച്ചായിരിക്കും. പള്ളിശുശ്രൂഷകഴിഞ്ഞാൽ വേ
റെ നിസ്സാരങ്ങളായ അനുഷ്ഠാനങ്ങൾ നടക്കുന്നു. ഒടുവിൽ ആ
നൂതനക്രിസ്ത്യാനി സഭാംഗങ്ങളെയും മൂപ്പന്മാരെയും എല്ലാം വി
ളിച്ചുകൂട്ടി താൻ ക്രിസ്ത്യാനിയായി തീൎന്നതിനാലുള്ള അഭിമാന
ത്തെപ്രതി ഒരു കേമമായ വിരുന്നു നടത്തുന്നു. ഈ സന്ദൎഭത്തി
ൽ തിരുവത്താഴ ശുശ്രൂഷ ആചരിക്കപ്പെടുകയും ആ മനുഷ്യൻ

ക്കൊവെച്ച് അനുഗ്രഹിക്കപ്പെടുകയും ചെയ്യുന്നു. ഇപ്പോൾ അ
വാൾ ക്രിസ്തുസഭയുടെ പൂർണ്ണ അംഗമായി ജീവിച്ചിരിക്കുന്നു.

## സുവിശേഷഘോഷണസമ്പ്രദായങ്ങൾ.

ഒരാൾ വിഷമാവസ്ഥയിലൊ ദുഃഖത്തിലൊ ഇരിക്കുന്നതായി ഈ സഭയുടെ വല്ല മിഷ്യനറിയും അറിഞ്ഞാൽ ഉടൻ ബദ്ധപ്പെട്ട് ആ ആളിന്റെ ഭവനത്തിൽ എത്തുന്നു. അയാളുടെ ദയനീയാവസ്ഥയിൽ വളരെ അനുകമ്പ കാണിക്കുന്നു; കഴിയുന്നവിധത്തിൽ അയാളുടെ ഭാരങ്ങളെ വഹിക്കയും സഹായിക്കയും ആശ്വസിപ്പിക്കയും ചെയ്യുന്നു. ഇപ്രകാരം ആ സന്യാസിയിൽ നിന്ന് സ്നേഹപൂർവ്വകവും അനുകമ്പാർദ്രവുമായ ഉതവി ലഭിച്ച മനുഷ്യൻ ആ നല്ല മനുഷ്യന്റെ അടിമയായി ഭവിച്ച് അദ്ദേഹത്തിന്റെ അഭീഷ്ടപ്രകാരം പ്രവർത്തിക്കുന്ന ഒരു പദവിയായി എത്തുന്നു ഇപ്രകാരം ആ സന്യാസി ആ തക്കം ഉപയോഗിച്ച് നയമായി ആ മനുഷ്യനെ ക്രിസ്തുവിങ്കലേക്ക, ആദായപ്പെടുത്തുന്നു. ഇതിന് ഒരു ദൃഷ്ടാന്തം പറയാം.

ഒരിക്കൽ ഒരു ബ്രാഹ്മണകുടുംബം പ്ലേഗ് എന്ന ഭയങ്കരമായ പകർച്ചവ്യാധിക്ക് ഇരയായി. ആളുകൾ ക്രമേണ ഒടുങ്ങി ഒടുവിൽ ഏകാകിനിയായ ഒരു വൃദ്ധസ്ത്രീമാത്രം ശേഷിച്ചു. ഹാ! ആ പരേതന്മാരുടെ ശരീരം ഒന്നു താങ്ങി ഉയർത്തുന്നതിനുപോലും ആരുമില്ല. പിന്നെ അവരെ ശ്മശാനസ്ഥലത്തു കൊണ്ടുപോകുവാൻ ആരാണ്? കഷ്ടം! അവരുടെ സ്ഥിതി എത്ര ദയനീയം! ഈ കഷ്ടാവസ്ഥയെപ്പറ്റി സന്യാസിമിഷ്യനിലെ ചില ശുശ്രൂഷകന്മാർ അറിഞ്ഞു അവർ ബദ്ധപ്പെട്ട് അവരുടെ അടുക്കൽ എത്തി, ഇങ്ങനെ പറഞ്ഞു. "അമ്മെ ഞങ്ങൾ സന്യാസിമാരാണ്. നിങ്ങൾക്കു നേരിട്ട കഷ്ടാവസ്ഥയെപ്പറ്റി ഞങ്ങൾ കേട്ടു, നിങ്ങളെ സഹായിപ്പാൻ വന്നിരിക്കയാണ്. ഇത്രയും പറഞ്ഞുംവച്ചു, മരിച്ചവരുടെ ശവക്രിയകൾക്കും അവരെ മറവു ചെയ്യുന്നതിനും മററും വേണ്ടതെല്ലാം ഭംഗിയായി ചെയ്തു ഉ

ടങ്ങി. ഏതാനും മണിക്കൂർകൊണ്ടു എല്ലാം ശരിയായി. കൎമ്മാ
നുഷ്ഠാനങ്ങളെല്ലാം യഥാവിധി നടത്തപ്പെട്ടു

ഈ നടപടി ആ സാധുസ്ത്രീയുടെ ഹൃദയത്തെ സ്പൎശിച്ചു എ
ന്നു പറയേണ്ടതില്ലല്ലൊ. അവൾ കൃതജ്ഞതാധിക്യത്താൽ ക
ണ്ണുനീർതൂകിക്കൊണ്ടു സന്ന്യാസിമാരുടെ നേരെതിരിഞ്ഞു അ
നർ ചെയ്യുന്നതിന്നായി എന്തു ചെയ്യേണ്ടു? എന്നു ചോദിച്ചു. സ
ന്ന്യാസിമാരുടെ പതിവുപോലെ അവർ യാതൊരു സമ്മാനവും
ആവശ്യപ്പെട്ടില്ല. എന്നാൽ അവളോടു യേശുക്രിസ്തുവിനെപ്പ
റ്റി സംസാരിച്ചു. ആ വൃദ്ധയ്ക്കു ഈ സന്ന്യാസിമാരുടെ വ
ചനങ്ങൾ വേദവാക്യമായിരുന്നു. ആ ഉപകാരികളുടെ വാ
ക്കുകളെ അവൾ സസന്തോഷം സ്വീകരിച്ചു. ആ പാവപ്പെട്ട
സ്ത്രീ കൎത്താവായ യേശുവിന്റെ ഒരു ഉത്തമഭക്തയായി ഭവിച്ചു.
അവൾ മരിച്ചിട്ടു അല്പകാലമെ ആയിട്ടുള്ളു.

സ്നേഹിതരെ, നിങ്ങൾക്കറിയാമാകുന്ന പ്രകാരം ഇതിനെ
പ്പറ്റി ഏതെങ്കിലും വിധിച്ചുകൊൾവിൻ. നിശ്ചയം തന്നെ ഈ
രീതിയിലുള്ള വേലകളെപ്പറ്റി വളരെ ബഹുമാനമാണ് ഭക്തി
ന്നസന്ന്യാസിമിഷ്യന്റെ ഈ മാതിരി വേലകളും ഉത്തരഇൻ
ഡ്യാമിഷ്യന്റെ വേലകളും തമ്മിൽ വളരെ അന്തരമുണ്ട്.
ഇനി ഇവരുടെ വേലയുടെ വേറൊരു രീതി പറയാം. കുട്ടിക
ളോടു ഇവർ വളരെ സ്നേഹമായും കരുണയായും വൎത്തിക്കും.
നല്ലകഥകൾ പറഞ്ഞു കേൾപ്പിക്കും. പലഹാരങ്ങളും മറവു
കൊടുക്കും. ഈ വിധം അവരുടെ ഹൃദയങ്ങളെ സ്വാധീന
മാക്കും. ചിലപ്പോൾ കുട്ടികൾ മാതാപിതാക്കന്മാരറിയാതെ
വീടുവിട്ടു പൊയ്ക്കളകയോ കൊച്ചുകുട്ടികൾ വഴിപിണങ്ങി
പോകയോ ചെയ്യാറുണ്ടല്ലൊ. സന്ന്യാസിമാർ ഇങ്ങനെയുള്ള
വരുടെ കാൎയ്യം സാധാരണ സൂക്ഷിച്ചുകൊള്ളും. കണ്ടുകിട്ടുന്ന
പക്ഷം അവരോടു സന്തോഷകരമായി സംസാരിച്ചു മാതാപി
താക്കന്മാരുടെ അടുക്കൽ എത്തിക്കും. ഇതു നിമിത്തം അവർ മാ
താപിതാക്കന്മാരുടെയും കുട്ടികളുടെയും ആപ്തന്മാരായി ഭവി
ക്കുന്നു. ഈ അവസരവും അവർ സ്വവിശേഷവേലക്കായി ഉ
പയോഗിക്കുന്നു. ഇതിന്നു ഒരു ദൃഷ്ടാന്തം പറയാം.

ഒരു പട്ടണത്തിൽ ഒരു പാഴ്സി ബാരിസ്റ്റർ പാർത്തിരുന്നു. ആ മനുഷ്യൻ കീർത്തിമാനായിരുന്നെങ്കിലും ദൈവഭക്തിയെന്നുള്ളതു് അയാളുടെ പഴക്കമായിട്ടില്ല. ദൈവവിശ്വാസമുള്ള ആളുകളെ അയാൾ അപഹസിക്കയും നിന്ദിക്കയും ചെയ്തുവന്നു. മതോപദേഷ്ടാക്കന്മാരെയും നേതാക്കന്മാരെയും അയാൾ നിരസിച്ചിരുന്നു. ഒരുദിവസം ഈയാൾ തന്റെ കൊച്ചുമകനുമായി റോട്ടിൽകൂടി പൊയ്ക്കൊണ്ടിരുന്നു. കുട്ടി സാധാരണ ബാലന്മാരുടെ പ്രകൃതം പോലെ അലക്ഷ്യമായി അച്ഛനെച്ചുറ്റിപ്പറ്റി നടക്കുകയായിരുന്നു. പെട്ടന്നു് ഒരു കുതിരവണ്ടി മിന്നൽവേഗത്തിൽ ഓടിവരുന്നതുകണ്ടു. അതു് ആ കുട്ടിയുടെനേരെയാണ് പാഞ്ഞുവന്നതു്. കുതിര കുട്ടിയുടെമേൽ ചാടിവിട്ടുകയും അവന്റെ കഥകഴിക്കുകയും ചെയ്യുമെന്നുതന്നെ തോന്നിപ്പോയി. ഭാഗ്യവശാൽ യദൃച്ഛയാ ഒരു സന്യാസി [illegible]ട്ടർ അതിലെ കടന്നുപോകാൻ ഇടയായി. ആ കുട്ടി ആപത്തിലായി എന്നുകണ്ടപ്പോൾ അയാൾ തൽക്ഷണം മുമ്പോട്ടു ചാടി കുതിരയുടെ കയറിൽ പിടികൂടി, അതിനെ തിരിച്ചുകളഞ്ഞു — ആ ബഹളത്തിൽ കുട്ടി ആപത്തിൽ നിന്നു് അതിന്റെ ചുവട്ടിൽ തിക്കപ്പെട്ടുമായിരുന്നു. ഇതുനിമിത്തം സന്യാസിക്കു് കഠിനമായ പരുക്കുകൾ പറ്റി. ഈ ദയാപ്രവൃത്തി ആ പാഴ്സിയുടെ ഹൃദയത്തെ സ്പർശിച്ചു. തന്റെ ഉപകാരം ചെയ്ത ആ മനുഷ്യനെ സഹായിപ്പാൻ അയാൾ ഓടിയെത്തി. എഴുന്നേല്ക്കാൻ പോലും നിർവ്വാഹമില്ലാതെ കിടന്ന സന്യാസിയെ കെട്ടിയെടുത്തു് അയാൾ സ്വഭവനത്തിൽ കൊണ്ടുപോയി. വിദഗ്ദ്ധനും, പ്രസിദ്ധനുമായ ഒരു ഡാക്ടരെ വരുത്തി ചികിത്സിപ്പിച്ചു.

ഒരു രാത്രി ഈ ഡാക്ടരും പാഴ്സിയും കൂടി സന്യാസിയുടെ ദീനക്കിടക്കയോടു് സമീപിക്കുമ്പോൾ ആ സാധു മലർന്നു കിടന്നു് വളരെ ഭക്തിയോടുകൂടി പ്രാർത്ഥിക്കുന്നതായി കണ്ടു. 'ഇവർ ഇരുവരും വെട്ടിക്കനിന്നു്'. സൂക്ഷ്മതയോടെ ശ്രദ്ധിച്ച ഈ പരമാർത്ഥിയായ ദൈവമനുഷ്യന്റെ താല്പര്യമേറിയ പ്രാർത്ഥനയും ഭക്തിയും അവർ രണ്ടുപേരെയും ശക്തിയായി സ്പർശിച്ചു. ഇതിന്റെ ഫലമായി ആ ഡാക്ടരും ബാരിസ്റ്ററും ക്രിസ്ത്യാനിക

*ശ്രീകരിക്കുന്നതിനു തന്റെ സന്യാസിഹൃദയാരാഗിണികളെ അനന്തി
നും ഇടയായി. ഇപ്പോഴും അവരും സന്യാസിസഭയുടെ അം
ഗങ്ങളായിരിക്കുന്നു. അവരവരുടെ ഉദ്യോഗങ്ങളിൽ സുവിശേ
ഷത്തെ ഘോഷിച്ചുകൊണ്ട് അവര ജീവിതം നയിച്ചുവരുന്നു.

ഈ സഭയിൽ ചെറിയകുട്ടികളെപ്പോലും സന്യാസിമിഷ്യന
റിമാരായി വേല ചെയ്യുന്നുണ്ട്. അതിങ്ങനെയാണ്. അക്രൈസ്ത
വരായ കുട്ടികളുമായി അവർ ഇഷ്ടംകൂടുന്നു. അങ്ങനെ അവ
രെ ആശ്രയപ്പെടുത്തുന്നു. ചിലപ്പോഴും തങ്ങളുടെ ഭവനങ്ങളി
ൽ അവരെ ക്ഷണിച്ചുകൊണ്ടുവരും. തങ്ങളുടെ സംസാരവും സം
ഭാഷണവും കൊണ്ട് അവരുടെ ഹൃദയങ്ങളെ സ്വാധീനമാക്കും.

സന്യാസിസഭയുൾപ്പെട്ട സ്ത്രീകളും സുവിശേഷവേല ചെ
യ്യുന്നുണ്ട് അവർ അക്രൈസ്തവ സഹോദരിമാരുമായി പരിചയ
പ്പെട്ട് അവർക്ക് പലതരത്തിലുള്ള സഹായങ്ങൾ ചെയ്തുകൊടുക്കുന്നു.
ഇങ്ങനെ അവരുടെ ഹൃദയങ്ങളെ ക്രിസ്തുവിന്റെ സ്നേഹത്തിലേക്കു
ആകർഷിക്കുന്നു. അവർ വേദോപദേശം കേൾക്കപ്പെട്ടശേഷം വിശു
ദ്ധ ത്രിത്വത്തിന്റെ നാമത്തിൽ സ്നാനപ്പെടുത്തപ്പെടുന്നു. ഒടുവിൽ
കർത്താവിന്റെ അത്ഭുതകൃപയുടെ രഹസ്യം അവരെ ഗ്രഹി
പ്പിക്കുന്നു.

---

# അദ്ധ്യായം ൧൭

## ദക്ഷിണസന്ന്യാസിമിഷ്യൻ (ii)

ചട്ടമ്പിമിഷ്യൻ നമ്മുടെ തിരുവിതാംകൂർ കൊച്ചി മററു ഇടവകകളുടെ ഒരനേകർക്കിടയിൽ ദക്ഷിണസന്ന്യാസിമിഷ്യനെപ്പററി താഴെപ്പറയുന്ന വിസ്മയകരമായ വിവരണം ഉണ്ടെന്നും തിരുവിതാംകൂർ എക്സൈസ് കമ്മീഷണരായിരുന്ന മിസ്റ്റർ എൻ. രാമൻപിള്ളയ്ക്ക് സന്യാസിമിഷ്യനെപ്പററി ചില അറിവുകൾ കിട്ടുകയാൽ അദ്ദേഹം അന്വേഷണങ്ങൾ ചെയ്യുകയും അതിനുകൂലം ലഭിച്ച വിവരങ്ങൾ അദ്ദേഹത്തിന്റെ പരിചിതന്മാരിൽ ഒരാളായ മിസ്റ്റർ കെ. ജോണിനെ തെര്യപ്പെടുത്തുകയും മിസ്റ്റർ ജോൺ മേൽപ്പറഞ്ഞ പ്രസിദ്ധീകരണത്തിലേക്ക് എഴുതിഅയക്കുകയും ചെയ്തിട്ടുള്ളതാണെന്നും സ്വാമി നിർയ്യാനന്ദഭാരതിയുടെ വിവരണങ്ങൾക്ക് ഈ പ്രസ്താവംകൂടി ഒരു തെളിവാണെന്നും വടക്കെ ഇൻഡ്യയിൽ ഒരാൾ എഴുതിയിരിക്കുന്നു. മിസ്റ്റർ ജോൺ എക്സൈസ് സർക്കിൾ ആഫീസരന്മാരിൽ ഒരാളാണെന്നുള്ള കഥ വായനക്കാരിൽ പലർക്കും അറിവുള്ളതായിരിക്കും. ഉത്തര ഇൻഡ്യായിലെ ഒരു പത്രത്തിലും ദക്ഷിണസന്ന്യാസിമിഷ്യനെപ്പററി ഇതുപോലെ ഒരു വിവരണം ഈയിടെ കാണുകയുണ്ടായി. മിസ്റ്റർ ജോൺ എഴുതിയിരിക്കുന്ന വിവരണത്തിന്റെ ചുരുക്കം താഴെ ചേർക്കുന്നതാണെന്നു പറഞ്ഞിരിക്കുന്നു.

സുന്ദരസിംഗിനെയും അദ്ദേഹം പറയുന്ന ക്രിസ്ത്യൻസന്ന്യാസിമിഷ്യനെയും അടുത്തറിഞ്ഞിട്ടുള്ളവർക്കും സ്വർഗ്ഗരാജ്യം സമീപമായിരിക്കുന്നു എന്ന് വിശ്വസിക്കുന്നവർക്കും നാഗർകോവിൽ ക്രിസ്തുവിന്റെ രഹസ്യശിഷ്യന്മാരെന്ന് വിളിക്കപ്പെടാവുന്ന ഒരു ചെറിയ കൂട്ടമുണ്ടെന്ന് അറിയുന്നത് സന്തോഷകരമായിരിക്കും. എക്സൈസ് കമ്മീഷണർ മിസ്റ്റർ എൻ. രാമൻ പിള്ളയിൽ നിന്ന് ലഭിച്ചിട്ടുള്ള അറിവാണ് ഇവിടെ പറയുന്നത്. മിസ്റ്റർ കെ. ജോൺ ക്രിസ്ത്യൻ സന്ന്യാസിമിഷ്യനെപ്പററി

മിസ്റ്റർ രാമൻപിള്ളയുടെ അടുക്കൽ ഒരവസരത്തിൽ സംസാരിക്കയുണ്ടായി. നാഗർകോവിൽ അങ്ങനെ സ്ഥാപനമുള്ളതായി അദ്ദേഹം പിന്നീടു കേട്ടു. അതുകൊണ്ട് ആ കാര്യത്തെപ്പറ്റി ശരിയായി ഒരന്വേഷണം കഴിപ്പാൻ നിശ്ചയിച്ചുകൊണ്ട് അദ്ദേഹം നാഗർകോവിലുള്ള ഈ ശിഷ്യന്മാരുടെ പ്രമാണിയെ ചെന്നുകണ്ടുസംസാരിച്ചു.

ഏകദേശം അമ്പത് രഹസ്യശിഷ്യന്മാർ നാഗർകോവിൽ ഉണ്ട്. ഇവരിൽ ഹിന്ദുക്കളും മഹമ്മദീയരും ഉണ്ട്. ക്രിസ്തുവിന്റെ ദൈവത്വത്തെയും ഉപദേശങ്ങളെയും ഇവർ വിശ്വസിക്കുന്നു. ഇവർക്ക് പ്രസ്താവനത്തിലും (വിശുദ്ധവചനം) വിശ്വാസമുണ്ട്. മാസത്തിൽ ഒരിക്കൽ എല്ലാ വെളുത്തവാവുനാളിലും ഇവർ ആരാധനയ്ക്കായി യോഗം കൂടും. യോഗസ്ഥലത്ത് ഒരു ആരാധനാപീഠമുണ്ട്. അതിന്റെ നടുക്ക് ഒരു കുരിശ് വച്ചിരിക്കും. പലനിരയായി ക്രമീകൃതമായ ഒരു രീതിയിൽ അതിന്മേൽ മെഴുകുതിരി കത്തിച്ചു വയ്ക്കും. പരിചിതന്മാർക്ക് മാത്രമേ യോഗത്തിൽ പ്രവേശനമുള്ളൂ. ഈ മീററിംഗിൽ നടക്കുന്ന അനുഷ്ഠാനമെന്താണെന്ന് ഒന്നും അറിഞ്ഞുകൂടാ. എന്നാൽ മറുമാർഗ്ഗങ്ങളിൽകൂടി ലഭിച്ചിട്ടുള്ള അറിവ് അവർ കുർബാനാ തിരുവത്താഴശുശ്രൂഷ ആചരിക്കാറുണ്ടെന്നാണ്

. തെക്കെ ഇൻഡ്യയിൽ ഇങ്ങനെ പലകൂട്ടങ്ങളുണ്ട്. ഇവയെല്ലാററിനുംകൂടി ഒരു തലവനുണ്ട്. അദ്ദേഹത്തിനു തൊണ്ണൂറു വയസ്സുണ്ടെന്നു പറയുന്നു. കാഴ്ചയ്ക്കു ഒരു മുപ്പത്തഞ്ചു വയസ്സു തോന്നും. ആളും സ്വർണ്ണനിറമാണ്. സാധാരണ സന്യാസിമാരെപ്പോലെ പട്ടുടുത്തിട്ടുണ്ട്. അദ്ദേഹത്തിന്റെ താമസം തെക്കെഇൻഡ്യയിലെ പർവ്വതങ്ങളിൽ എവിടെയോ ആണ്. (മരുതാമലയിൽ ഒരു മഹർഷിയുള്ളതായി വായനക്കാരിൽ പലരും കേട്ടിരിക്കാൻ ഇടയുണ്ട്.) ശിഷ്യന്മാരിൽ ആരെങ്കിലും അദ്ദേഹത്തോട് ചെയ്തിട്ടുള്ള വല്ല പ്രതിജ്ഞയും ലംഘിച്ചാൽ അദ്ദേഹത്തിന് അതറിവാൻ ജ്ഞാനദൃഷ്ടിയുണ്ടത്രെ. (വ. രാജാ. ൬: ൻ-ൽ ദൈവത്തിന്റെ മനുഷ്യനായ എലിശായിക്കുണ്ടായി-

ന്നതായി പറയുന്ന ദിവ്യദൃഷ്ടിപോലെ ആയിരിക്കാം. ങ്ങനെ ഗ്രഹിച്ചാൽ ആ ലംഘനക്കാരന്റെ അടുക്കൽ ആ ദൂതന്മാരെ അയച്ച് ഗുണദോഷിക്കും. സാധാരണ അ മീററിംഗുകളിൽ വരാറുണ്ട്. വരുമ്പോഴും പെട്ടെന്നു സ്ഥലത്തൊക്കെ കയറിവരുന്നതു കാണാം. എങ്ങിനെ എ യെന്ന് ആൎക്കും അറിഞ്ഞുകൂടാ. യോഗം കഴിയുമ്പോഴു പ്രത്യക്ഷനാകയും ചെയ്യും. അതും അതുപോലെതന്നെ ഇൻഡ്യാ ഒട്ടുക്കുമുള്ള തലവൻ ഹിമാലയത്തിൽ വസിക്കു ഒരു മഹർഷിയാണ്. കുറേക്കാലം മുൻപ് ഇവർ ഇരുവരു ഗർകോവിൽ മീററിംഗിനു വന്നിരുന്നു. അപ്പോഴും ഒ ഇൻഡ്യാധിപൻ,ഇനി ആറുമാസത്തേക്ക് താൻ മീ നു വരികയില്ലെന്നും സമാധി (ധ്യാനനിഷ്ഠ) യിൽ ഇരി പോകയാണെന്നും പറഞ്ഞതുകേട്ട് നാഗർകോവിൽ ത്തിന്റെ പ്രമാണി തനിയ്ക്കു സമാധികാണാൻ ആഗ്രഹ മാപറഞ്ഞു. അതിൻപ്രകാരം അദ്ദേഹത്തെ നാഗർകോ ആറിന്റെ തീരത്തുകൊണ്ടുപോയി. അവിടെവച്ച് ദ ഇൻഡ്യാധിപൻ ചില പ്രാൎത്ഥനകൾ ചൊല്ലി, മറേറ ന്റെ നെററിക്ക് കുറിത്തു വരച്ചു. ഉടൻ നാഗർകോവി പ്രമാണി ഉറങ്ങി. ഉണൎന്നപ്പോൾ അദ്ദേഹം ഒരു പച്ച ശത്തു്, സമാധിക്കുവേണ്ട ഒരുക്കങ്ങൾ ചെയ്തിരിക്കുന്ന ഒ ലത്തു് ഇരിക്കുന്നതായി കാണപ്പെട്ടു. അനന്തരം മുമ് പ്പോലെ ഇദ്ദേഹത്തെ വീണ്ടും ഉറക്കി. ഉണൎന്നപ്പോൾ ഹം തനിച്ച് നാഗർകോവിൽ നദീതിരത്തിരിക്കു യി കണ്ടു.

ഇതു് മിസ്റ്റർ രാമൻപിള്ളയിൽ നിന്നു് മിസ്റ്റർ ജോ കിട്ടിയിട്ടുള്ള അറിവാണ്. സന്യാസിമിഷ്യനിൽ ഉൾ ള്ളവർ ഈ മാതിരി വിസ്മയ സംഭവങ്ങളെ സാധാരണ ലെ വിശ്വസിക്കാം. എന്നാൽ ഇങ്ങനെയൊക്കെ പഴയ കാലത്തും അപ്പോസ്തോലന്മാരുടെ കാലത്തും നടന്നിട്ടു രിക്കാമെങ്കിലും ഇക്കാലത്ത് സംഭാവ്യമല്ലെന്ന് അവിശ്വ ന്ന ആളുകളും ധാരാളം ഉണ്ടു്. സന്യാസിസഭ നാമമാ

സ്ത്രീകളെ അവരുടെ കൂട്ടത്തിൽ സ്വീകരിക്കാറില്ല; അവ ... വെച്ച അങ്ങിനെയുള്ളവരുടെ ഇടയിലല്ലതാനും. ഒരു സ ... അവർ തൊഴിൽ ഉൾപ്പെട്ടവരായതുകൊണ്ട് അതിന ... സ്വാതന്ത്ര്യമില്ലെന്നും വിചാരിക്കാം.

... പരിശുദ്ധനായ കർത്താവേ ഞങ്ങളിൽ സ്നേഹത്തിന്റെ വി ... ജ്വാലയെ ജ്വലിപ്പിക്കേണമെ. മുറുമുറുപ്പുകൂടാതെ ക്രിസ്തു ... വേണ്ടി സകലത്തെയും ഒഴിഞ്ഞു കൊടുക്കുന്ന സ്നേഹം ത ... രേണമെ.

...ായനക്കാരോട് രണ്ടുവാക്ക് — ഈ പുസ്തകത്തിന്റെ പ്ര ...ന്മാർ ഇതിൽ വിവരിക്കുന്ന വസ്തുതകളെപ്പറ്റി സ്വന്ത ...ിൽ ഒരഭിപ്രായവും പറയണമെന്നു വിചാരിക്കുന്നില്ല. പ ... അറിവാൻ ഉൽക്കണ്ഠിതരായിരിക്കുന്ന ഒരു വിഷയമായതു ...ലഭിച്ചിട്ടുള്ള അറിവുകളെ യഥാസ്ഥിതിയിൽ വെളിപ്പെടു ...ിക്കുന്നതേയുള്ളൂ. ഇതിനെ തുടൎന്ന് മഹാന്മാരായ ...വ ... സി. എ.- സ്ഥാപകനായ സർ. ജോർജ്ജ് വില്യംസ്, ...യിലെ അതിശയപുരുഷനായിരുന്ന പാസ്റ്റർഷി മുത ...ക്തന്മാരുടെ രസാവഹങ്ങളും പ്രയോജനകരങ്ങളുമായ ...ചരിത്രങ്ങൾ പ്രസിദ്ധീകരിക്കണമെന്ന് വിചാരിക്കുന്നു. ...ക്കു പ്രതിപത്തിയുണ്ടെന്നു കാണുന്നപക്ഷം ഈ മാ ...ിൽ ...പിന്നേടും തുടരുന്നതാണ്.

ശുഭം.

